

# ജാനകീപരിണയം.

മലയാളനാടകം.

കൊച്ചിസംസ്ഥാനത്ത ബഹുമാനപ്പെട്ട ചീഫ്
കോർട്ട വക്കീൽ, ചിററൂർ ചമ്പത്തിൽ
ചാത്തുക്കുട്ടിമന്നാടിയാരാൽ
സംസ്കൃതത്തിൽനിന്ന ശ്ലോകത്തിന ശ്ലോകമായും,
വാക്യത്തിന വാക്യമായും,
മലയാളത്തിൽ
ഭാഷാന്തരപ്പെടുത്തിയത്.

[രണ്ടാം പതിപ്പ കോപ്പി. ൧൦൦൦]

തൃശ്ശിവപേരൂർ
'വിദ്യാവിനോദിനി' അച്ചുക്കൂടത്തിൽ
അച്ചടിപ്പിക്കപ്പെട്ടത്.
൧൦൭൫

## രണ്ടാം പതിപ്പിന്റെ അവതാരിക.



ഒരു ഗ്രന്ഥകൎത്താവിനു, തന്റെ ഗ്രന്ഥത്തിനു രണ്ടാം പതിപ്പിൽ ഒരു അവതാരിക എഴുതുക എന്നുള്ള അവസ്ഥ, ആ ഗ്രന്ഥത്തിനു പൂൎണ്ണമായ സാഫല്യം സിദ്ധിച്ചു എന്നുള്ള ചാരിതാൎത്ഥ്യത്തിന്റെ ഒരു പൎയ്യായവാചകമെന്നല്ലാതെ മറെറാന്നുമല്ല. ഭാഷാസാഹിത്യ പണ്ഡിതന്മാരായ കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ മുതലായ മഹാന്മാരാൽ നൽകപ്പെട്ടതും ഒന്നാം പതിപ്പോടുകൂടി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയതും ആയ സൎട്ടിഫിക്കേറ്റുകൾകൊണ്ടും, പുസ്തകം പ്രസിദ്ധപ്പെടുത്തിയപ്പോൾ കേരളത്തിൽ വിലയുള്ള വളരെ പത്രങ്ങളും ആ പത്രങ്ങൾ മുഖേനയും എഴുത്തുകൾ മൂലമായും പല യോഗ്യന്മാരും പറഞ്ഞ നല്ല അഭിപ്രായങ്ങൾകൊണ്ടും, പിന്നീട മദ്രാസ്സ സൎവ്വകലാശാലക്കാർ ഈ പുസ്തകത്തെ എഫ്. ഏ., ബി. ഏ. ഈ പരീക്ഷകൾക്കു ഒരു പാഠപുസ്തകമായി സ്വീകരിച്ചതുകൊണ്ടുംതന്നെ ഗ്രന്ഥകൎത്താവിനു മതിയായ ചാരിതാൎത്ഥ്യത്തിന്നു ഇടയായിട്ടുണ്ട്. എന്നാൽ കേരളീയന്മാരുടെ അഭ്യുദയത്തിന്ന് എല്ലാ പ്രകാരത്തിലും പുരോഗാമികളായി വഴികാണിച്ചുകൊടുക്കുന്ന ആ മഹാന്മാരുടെ അഭിപ്രായങ്ങൾക്കു സൂക്ഷ്മത്തിൽ കേരളീയന്മാരുടെ ഒരു പ്രതിനിധിസ്ഥാനത്തിൽനിന്നു കൊടുക്കുന്നതിൽ അധികമായ ഒരു വില കരുതുവാൻ പാടില്ലല്ലൊ. അങ്ങിനെ ഇരിക്കെ ആയഭിപ്രായങ്ങൾക്കു വേണ്ടപോലെ വിലയും പ്രാബല്യവും സിദ്ധിക്കുന്നതു ഗ്രന്ഥം ആൎക്കുവേണ്ടി പ്രസിദ്ധപ്പെടുത്തിയൊ അവരുടെ സ്വീകാരംകൊണ്ടല്ലാതെ മററു വിധത്തിലുണ്ടാവുന്നതല്ലെന്നു ഞാൻ പറയേണമെന്നില്ല.

ഈ രണ്ടാം പതിപ്പിൽ പറയത്തക്കതായ ഒരു ഭേദഗതി ഒന്നും ചെയ്തിട്ടില്ല. എന്നാൽ ആദ്യം ഈ ഗ്രന്ഥം എഴുതുന്ന കാലത്തു അഭംഗി എന്നു വിചാരിച്ചു വന്നിരുന്നില്ലാത്തവയും ഇപ്പോൾ പക്ഷാന്തരത്തിൽ അങ്ങിനെ വിചാ

രിക്കപ്പെട്ടു വരുന്നവയും ആയ ഏതാനും ചില പ്രയോഗ ങ്ങളെ അവിടെയവിടെ ഭേദപ്പെടുത്തീട്ടുണ്ട്. അങ്ങിനെയുള്ള പ്രയോഗങ്ങളിൽതന്നെയും ചിലതു ഭേദപ്പെടുത്തണമെങ്കിൽ ആ പദ്യങ്ങൾ തന്നെ മാററി എഴുതേണ്ടി വരുന്നതാകയാൽ കാൎയ്യാന്തരങ്ങൾകൊണ്ടും ഈ പതിപ്പിന്നു തിടുക്കമായ ആവശ്യം നേരിട്ടതുകൊണ്ടും വേണ്ടപോലെ മുഴുവനും ഭേദപ്പെടുത്തുവാൻ സാധിച്ചിട്ടില്ല. പ്രൂഫ് വായിക്കുമ്പോൾ ഏതാനും ചില മാററങ്ങൾ ചെയ്യാൻ മാത്രമെ സാധിച്ചിട്ടുള്ളു. അതുകൊണ്ട് ഒരം വീഴ്ചയെ മഹാജനങ്ങൾ ക്ഷമിക്കണമെന്ന് ഗ്രന്ഥകൎത്താവിനുവേണ്ടി ഞാൻ അപേക്ഷിച്ചുകൊണ്ട് ഈ അവതാരികയെ അവസാനിപ്പിച്ചുകൊള്ളുന്നു.

തൃശ്ശിവപേരൂർ<br>1076 കർക്കടകം 18-ാം൹ } സി. എസ്സ്. ഗോപാലപ്പണിക്കർ ബി. എ.





### സമൎപ്പണം.

---

ഈ മലയാളപരിഭാഷാനാടകത്തെ

ബഹുമാനപ്പെട്ട

രാമവൎമ്മ കെ. സി. എസ്സ്. ഐ.

കൊച്ചി വലിയ തമ്പുരാൻ

തിരുമനസ്സിലെ തൃപ്പാദത്തിങ്കൽ

അനുവാദപ്രകാരം

സവിനയം സമൎപ്പിക്കുന്നു.

എന്നു തിരുമനസ്സിലെ ഭക്തിയുള്ള

പ്രജകളിലൊരുവനായ

പരിഭാഷകൻ.

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 12 | 11 | പത്സ | പത്മ |
| 16 | 31 | എന്നു് | എന്നു |
| 17 | 3 | വർജ്ജതിൻ | വർജ്ജിതൻ |
| 44 | 30 | ാടുവികൾ | ങ്ങടുവികൾ |
| 56 | 15 | യില്ലാത്തി | യില്ലാത്ത |
| ടി. | 16 | ഴ്ച—ത്ര | കാഴ്ച—ത്തറി |
| 65 | 8 | തായിരിക്കാം | താരായിരിക്കാം |
| 68 | 32 | രാത്രീഞ്ച | രാത്രിഞ്ച |
| 76 | 11 | മണ്ടുന്ന | മണ്ടുന്നു |
| 77 | 3 | ്കോകിലം | കോകിലം |
| 81 | 8 | ക്കുന്നിത്തു | ക്കുന്നതെ |
| ടി. | 25 | പ്പൂവിന്ന | പ്പൂള |
| 90 | 13 | വാഴുന്നിത്തു | വാഴുന്നപോൽ |
| 93 | 12 | ച്ചുട്ടൂരം | പ്പൂരം |
| 98 | 22 | കതി | ചെവികടം |
| ടി. | 23 | ന്നാനന്ദം | ക്കാനന്ദം |
| 103 | 3 | ൻറൊൽ | ൻെറാൽ |
| 111 | 14 | ശിവചാ | ശിവചാപാ |
| 122 | 12 | ന്നിത്തു | ന്നതെ |
| ടി. | 30 | മറിഞ്ഞു | മറഞ്ഞു |
| 123 | 23 | ന്നിത്തു | ന്നിതാ |
| 131 | 2 | ലിരടൊലാ | ലിരടൊലെ |
| 137 | 3 | വായുവാൻ | വായുവാൽ |
| 143 | 16 | കെ | കൊ |
| 147 | 4 | എങ്കാന്ത | എങ്കാന്താ |
| 150 | 29 | വത്സി | വത്സ |
| 153 | 7 | പോയി | പോയ |
| 157 | 15 | ലൊഴ്കീ | ലൊഴ്കി |
| 170 | 27 | ചോന്ത | ചോന്റ |
| 172 | 2 | കപീ | കപി |
| 190 | 23 | ന്റിത്തു | ന്റതെ |

# ജാനകീപരിണയം.




## മലയാളനാടകം.

---

ശിവാഭ്യാം നമഃ

ഒന്നായുററിയവേദവാങ്മധുകുടിപ്പാനോവ്രജസ്ത്രീകുച-
ക്കുന്നിന്നൊട്ടിയചന്ദനപ്പൊടിതുടപ്പാനോരസാലെന്നപോൽ
മന്ദംപൊങ്ങിലയംകലർന്നമുരളീനാദംമുദാകേട്ടപെ
വന്നമ്പോടടിനക്കുമക്കപടഗോപാലന്റെകാൽപാതുവഃ (1)

അത്രയുമല്ല

കൊന്നപ്പൂപ്പൊടിനീക്കിനിന്നടികളിൽചേർത്തീടിനാൻയാവകം
നന്നായ്ഭസ്മമതുംതുടച്ചുമുലമേൽനിർമ്മിച്ചുപത്രാങ്കുരം
വന്നാലുംവെളിയിൽകളിക്കുവതിനെന്നോതീട്ടുമാളീജനം
തന്നെക്കണ്ണുനകൊണ്ടടിക്കുമഗജാപാലിക്കണംനിങ്ങളെ (2)

(നാന്ദിയുടെ അവസാനത്തിൽ)

സൂത്രധാരൻ—(മുൻഭാഗത്തു നോക്കീട്ട്)

എല്ലാരുംശാസ്ത്രമറിഞ്ഞഘോരതരസിദ്ധാന്തത്തെയെല്ലാംധരി-
ച്ചുല്ലാസേനനടിച്ചിടുന്നകവിതാസാരംഗ്രഹിച്ചേററവും
ചൊല്ലാർന്നുള്ളൊരുസഭ്യസമാജമിതുസൽപുണ്യത്തിനാൽലഭ്യമാ
മെല്ലാരാലപിവന്ദ്യമാശ്രിതജനശ്രേയസ്സിനുംഹേതുവാം (3)

അതിനാൽ ശ്ലാഘിക്കത്തക്ക സൽഗുണങ്ങളാൽ പൂർണ്ണമായിരിക്കുന്ന ഈ സജ്ജനസദസ്സിനായ്ക്കൊണ്ട് ഞാൻ കുലക്രമത്താൽ സിദ്ധിച്ചിരിക്കുന്ന അഭിനയവിദ്യയെ ഭരതാചാര്യമതപ്രകാരം ഇപ്പോൾ കാണിച്ച് എന്നെ കൃതാർത്ഥനാക്കുന്നുണ്ട്.

(ആകാശത്തിൽ ചെവി കൊടുത്തിട്ട്)

അല്ലയോ സഭാവാസികളെ! നിങ്ങൾ എന്തു പറയുന്നു?

ശബ്ദത്തിൽസരളത-
യെന്നല്ലർത്ഥത്തിലുംരസംപാരം
ചേരുന്നൊരുപുതുതാംനാടക-
മിന്നുഭവാനഭിനയിക്കേണ്ടുകയായ്?—എന്നോ (4)

ആശ്ചര്യമാശ്ചര്യം! ചിത്തമെന്നുടെയേതിക-
ലെത്തിയെന്നാലതിങ്കലെ
സത്തുകടാക്ഷമഭിപ്രായ-
മൊത്തതും ദൈവകല്പിതം (5)

(അണിയറക്കു നേരെ നോക്കീട്ട്) ആര്യേ! ഇവിടെ വരു.

നടി— (പ്രവേശിച്ച്) ആര്യ! ഇതാ ഞാൻ വന്നിരിക്കുന്നു.

സൂത്രധാരൻ— മാന്യന്മാരായ ഈ സഭാവാസികളുടെ കല്പന കേട്ടില്ലേ?

നടി— (ദീർഘശ്വാസത്തോടുകൂടി) കേട്ടു, കേട്ടു. എന്നാൽ അങ്ങയുടെ സഹോദരീപുത്രനായ 'കളഹംസനു' വിവാഹം ചെയ്വാനായി നിശ്ചയിക്കപ്പെട്ടിരിക്കുന്ന എന്റെ പുത്രിയായ 'കമലിനിയെ' ദുഷ്ടനായ 'മഹാമായ'നെന്ന കുശീലവൻ വ്യാജത്താൽ കളഹംസന്റെ വേഷം ധരിച്ച് അപഹരിപ്പാൻ പോകുന്നതായി കേൾക്കുന്നു, അതുകൊണ്ട് കമലിനിയുടെ മനോരഥം എങ്ങിനെ നിർവ്വിഘ്നമായി ഭവിക്കുമെന്ന് ഞാൻ വ്യസനിക്കുന്നു.

സൂത്രധാരൻ— ആര്യേ! വ്യസനിക്കേണ്ട, ഞാൻ 'ബൃഹൽബല'നെന്ന നടനെ കമലിനീകളഹംസന്മാരുടെ വിവാഹം നടത്തുവാൻ മദ്ധ്യസ്ഥനായി നിയമിച്ചിട്ടുണ്ട്.

കളവായൊന്നവന്റുപമന്യ-
നുളവായീടിലുമെന്തുഹാനിയുള്ളു
കളഹംസനുവിദ്യയിൽപടുത്വം
കളവല്ലുണ്ടതുതന്നെയോർത്തിരിക്കും (6)

അതിനാൽ ഈ സഭയെ സന്തോഷിപ്പിക്കുവാനായി ഭവതി ഈ വസന്തകാലത്തെത്തന്നെ ഉദ്ദേശിച്ചു സംഗീതമാരംഭിക്കു.

ഇപ്പോൾ, തൻകൊക്കുകൊണ്ടുതളിർകൊത്തിയടുത്തുവാഴും
പെൺകോകിലത്തെയനുസൃത്യമദേനകൂകി
മാകൊമ്പിലുലഷകയിൽവണ്ടുകളെസ്സപക്ഷ-
വൻകാററിനാൽദ്രുതമകററിരമിച്ചിടുന്നു (7)

നടി— അങ്ങിനെയാകട്ടെ, എന്നാൽ മാന്യന്മാരായ ഈ സഭാവാസികളുടെ കല്പനയ്ക്കു അനുരൂപമായ നാടകം ഏതാണെന്ന് ഞാൻ ആലോചിച്ചിട്ടും അറിയുന്നില്ല.

സൂത്രധാരൻ— (ചിരിച്ച്) ഭവതി അതിനെ മറന്നുവോ? ഇയ്യിടെ ഉണ്ടാക്കപ്പെട്ട 'ജാനകീപരിണയം' എന്ന നാടകത്തെ ഭവതിയ്ക്കു് അഭ്യസിപ്പിച്ചിട്ടില്ലേ?

നടി— (സന്തോഷത്തോടുകൂടി) ഭാഗ്യത്താൽ അങ്ങ് എന്നെ ഇപ്പോൾ ഓർമ്മപ്പെടുത്തി. സമുദ്രത്തിൽനിന്ന് ചന്ദ്രനെന്നപോലെ മഹാനുഭാവനായ 'യജ്ഞരാമ' ദീക്ഷിതരിൽനിന്നുത്ഭവിച്ച 'രാമഭദ്ര' ദീക്ഷിതരല്ലേ ആ നാടകത്തെ നിർമ്മിച്ചത്?

സൂത്രധാരൻ— ആര്യേ! ഭവതി പറയുന്നത് സംസ്കൃത നാടകത്തെ കുറിച്ചല്ലേ? ആ നാടകത്തെത്തന്നെ മലയാളികളുടെ വിനോദത്തിനായിട്ടുണ്ട് 'ചെമ്പത്തിൽ ചാത്തുക്കുട്ടി മന്നാടിയാർ' മലയാള ഭാഷയിലാക്കീട്ടില്ലേ. ഞാൻ പറഞ്ഞത് അതിനെക്കുറിച്ചാണ്. എന്തുകൊണ്ടെന്നാൽ മലയാളികൾ അധികമുള്ള ഈ സദസ്സിൽ അതിനെത്തന്നെയാണ് ഉപയോഗിക്കേണ്ടത്.

നടി— (ഓർമ്മയോടുകൂടി) ഓ! ഞാൻ തെററിദ്ധരിച്ചുപോയി ആര്യേ! എന്നാൽ അന്യന്റെ കവിതയെ മറെറാരു ഭാഷയിൽ ആക്കുന്നതുകൊണ്ട് ആ കവിക്ക് എന്താണ് ഒരു യോഗ്യത സിദ്ധിക്കുന്നത്?

സൂത്രധാരൻ— ഇങ്ങിനെ പറയരുതേ! ഒരു ഭാഷയിലുള്ള കവിതയെ മറെറാരു ഭാഷയിലാക്കുന്നതു തന്നെ പ്രയാസമാണ്. വിശേഷിച്ചും സംസ്കൃതഭാഷയിലുള്ള കവിതയെ മലയാളഭാഷയിലാക്കുന്നത് മഹാ പ്രയാസം തന്നെ.

നടി— ആര്യേ! മലയാളഭാഷയിൽ കവിതയ്ക്ക് എന്തുകൊണ്ടാണ് ഇത്ര പ്രയാസം?

സൂത്രധാരൻ— (ചിരിച്ച്) കേൾക്കു! കവിതാവിഷയത്തിൽ—

ഒന്നായ്ച്ചേർക്കയുമാംപദങ്ങളിടവിട്ടെങ്കിലുംചേർത്തിടാം [ളെ
പിന്നിൽച്ചേർത്തവിശേഷണങ്ങളുടെമുൻചേർക്കാംവിശേഷ്യങ്ങ
പിന്നെപ്രാസവുമത്രവേണ്ടവളരെക്കിട്ടുംപദംസംസ്കൃതേ
എന്നാൽകേരളഭാഷയിങ്കലിതുപോലല്ലായ്കയാൽദുർഘടം (8)

നടി— ശരി തന്നെ, പ്രയാസമുള്ള പ്രവൃത്തിയാണെല്ലോ യോഗ്യതയ്ക്കു കാരണം.

സൂത്രധാരൻ— കണ്ടാലും ഇപ്പോൾ,

ശ്രീരാഘവൻചരിതവർണ്ണനയാൽപവിത്രം
പാരംപ്രബന്ധമിതഹോകവിയോപ്രസിദ്ധൻ
നേരേവസിപ്പവരിലത്രരസജ്ഞരല്ലോ_
താരുള്ളഭാഗ്യപരിണാമമിതൊക്കെയും മേ (9)

അതിനാൽ ഭവതി ഗാനം ചെയ്യേണം.

നടി— അങ്ങിനെ തന്നെ (ഗാനം ചെയ്യുന്നു)

കാന്തകളിഹചാർത്തുന്നു
കുന്തളത്തിൽബകുളപുഷ്പമാലകളെ
കാന്തനുസുരതാന്തത്തിൽ
ശ്രാന്തിയകററുന്നിതാശ്രുതൽഗന്ധം (10)

അത്രയുമല്ല, സുരതശ്രാന്തകളാകിയ
തരുണികൾമന്ദംതണുത്തുജനങ്ങളുടെ
വരുമൊരുവായുവിനെശ്രമ
ഹരണനിമിത്തംമുദാസ്തുതിക്കുന്നു (11)

വേറെ ഒന്നുകൂടി... (എന്ന് പകുതിപറഞ്ഞ്, പേടിച്ചുവിറയ്ക്കുന്നു)

സൂത്രധാരൻ— നിൻഭംഗിയേറുന്നൊരുപാട്ടുമൂലം
സ്തംഭിച്ചുകൊണ്ടിസ്സഭയാണിരുന്നു
ദംഭംനടിക്കുന്നൊരുനീയുമേവ
കിംഭീതികൊണ്ടേവിറച്ചിടുന്നു? (12)

നടി— അങ്ങ് കാണുന്നില്ലേ. ഇതാ ഒരു രാക്ഷസൻ ഇവിടയ്ക്കു തന്നെ വരുന്നു. അതിനാൽ ഞാനെങ്ങിനെ ഭയപ്പെടാതിരിക്കുന്നു? (എന്ന് മറെറാരേടത്തു ചെല്ലുന്നു)

സൂത്രധാരൻ— (നോക്കീട്ട്) ആര്യേ! ഭയപ്പെടേണ്ട! രാവണാനുചരനായ സാരണൻെറ വേഷം ധരിച്ച് രംഗത്തിലേക്കു വരുന്ന ഇവൻ എൻെറ സ്നേഹിതനായ ഒരു നടനാണ്. അതുകൊണ്ട് മേൽ വേണ്ടുന്ന പ്രവൃത്തികൾക്ക് നമ്മളും തയ്യാറായിരിക്കുക.

(എന്നു രണ്ടുപേരും പോയി)

ഇങ്ങിനെ പ്രസ്താവന

(അനന്തരം സാരണൻ പ്രവേശിക്കുന്നു)

സാരണൻ— (നേരെനോക്കി സന്തോഷത്തോടുകൂടി) സകല ദേ

വാസുരന്മാരാലും വന്ദിക്കപ്പെട്ട പാദപത്മങ്ങളോടുകൂടിയ ‘രാവണ’മഹാരാജാവായ സ്വാമിയാൽ വൎത്തമാനം അറിവാനായി മിഥിലാപുരത്തിന്ന് അയയ്ക്കപ്പെട്ട ‘ശുകൻ’ ഇതാവരുന്നു.

ശുകൻ— (പ്രവേശിച്ച്) ആൎയ്യനായ സാരണനൊ.

സാരണൻ— തന്നോടു കല്പിച്ചിട്ടുള്ള കാൎയ്യം സഫലമായൊ?

ശുകൻ— അതെല്ലാം ഞാൻ പറയാം. അങ്ങിപ്പോൾ എവിടെക്കാണ് പുറപ്പെട്ടത്?

സാരണൻ— മഹാരാജാവ് എന്നോടു കല്പിച്ചു.

ശുകൻ— എങ്ങിനെ?

സാരണൻ— ‘യാഗഭൂമിയിൽനിന്നു ജനിച്ച ലോകസുന്ദരിയായ സീതയെ ജനകരാജാവ് പുത്രിയാക്കി വളൎക്കുന്നതായി കേൾക്കുന്നു, അവളെ [ഇനിക്കുവേണ്ടി ജനകരാജാവിനോടു നീ ചെന്നു ചോദിക്കണം’ എന്ന്.

ശുകൻ— ആശ്ചൎയ്യം! അപ്രകാരമിരിക്കുന്ന മഹാരാജാവിനുകൂടി മനുഷ്യനിൽപോലും അപൂൎവ്വമായി ഒരു വിനയം ആരംഭിച്ചിരിക്കുന്നു.

വിണ്ണോർനാരികളെപ്പിടിച്ചുബലമാൎന്നാരാഗ്രഹംചേൎപ്പതാ-
ണെന്നിപ്രായമതികൾമന്നുകളിയവ്വണ്ണംവിളങ്ങുംപ്രഭു
തിന്നുംജാനകിതന്നെയന്തപഹരിപ്പാനായ്‌വിനസ്സാണതുമൂ-
ക്കുന്നോൻതന്നുടെകൈതവൊന്നുജനകൻതന്നിൽപ്രിയംമൂലമോ (13)

സാരണൻ— അതെ.

ശുകൻ— അങ്ങ് ഇവിടത്തെ വൎത്തമാനം കേൾക്കുക.

സാരണൻ— പറയു.

ശുകൻ—

തന്നെസ്സീതയ്ക്കുരാഗംഗുണനിധിയാംരാമനിൽസംഭവിച്ചു
മന്നൻവംശത്തെയോൎത്തജ്ജനകനുമതിനെക്കേട്ടുടൻസമ്മതിച്ചു
എന്നല്ലുള്ളത്തിൽനാകതഞ്ചരവരനെന്നയപ്പെട്ടവൻനിശ്ചയിച്ചു
മൂന്നാംസൎഗ്ഗത്തെനിൎമ്മിച്ചോരുമുനിയെവിവാഹംനടത്തീടുവാ
[നും (14)

സാരണൻ— (കോപത്തോടുകൂടി ചിരിച്ച്) കാലത്തിന്റെ

വൈപരീത്യം അത്ഭുതംതന്നെ. നമ്മുടെ സ്വാമിയിങ്കൽ സാധുത്വവും ജനകങ്കൽ കപടവും പിന്നെയോ?

ശുകൻ— ആ വിശ്വാമിത്രമുനി താൻ യാഗം ചെയ്യുന്നു എന്ന് വ്യാജം പറഞ്ഞ് ഭാര്യാപുത്രന്മാരോടുകൂടി ദശരഥരാജാവിനെ ക്ഷണിച്ചുകൊണ്ടുവരുവാൻ പോയിരിക്കുന്നു. മുമ്പെ തന്നെ ക്ഷണിക്കപ്പെട്ട ജനകരാജാവ് തന്റെ അനുജനായ കുശധ്വജനെ മിഥിലാപുരത്തിൽ ഇരുത്തി യാഗം കാണ്മാൻ എന്നുള്ള വ്യാജത്താൽ പുത്രികളോടുകൂടി വിശ്വാമിത്രാശ്രമത്തിൽ ചെന്നിരിക്കുന്നു.

സാരണൻ— എന്നാൽ പൂജ്യനായ ഈ മഹർഷി സീതാരാമന്മാരുടെ വിവാഹത്തെ നടത്തുമെന്ന് ഞാൻ വിചാരിക്കുന്നു. എങ്ങിനെയെങ്കിലുമാകട്ടെ ഞാൻ രാജകല്പനയെ അനുഷ്ഠിപ്പാനായി വിശ്വാമിത്രാശ്രമത്തിലേക്കു തന്നെ പോകുന്നു; അവിടെയാണല്ലൊ ജനകൻ വസിക്കുന്നത്.

ശുകൻ— അവിടെ ചെന്നിട്ട് എന്താ പ്രയോജനം?

സാരണൻ— അങ്ങിനെയല്ല,

ധാതാവിന്റെ കലേജനിച്ചവളെസ്സനാതത്തമുണ്ടാക്കയി–
ന്നതെന്നാലതുകേട്ടാലെമിത്രനിഹമറെറന്തിത്രയോഗ്യൻപ്രഭ
ചോദിച്ചാൽമകളെക്ഷണാലനുവദിച്ചീടാത്തതാർ?

ശുകൻ— * * * * എങ്കിലും
സീതാചിത്തവിരോധമായനുവദിക്കില്ലെന്നുമമൈഥിലൻ (15)

സാരണൻ— (അല്പം ആലോചിച്ച്)

ലങ്കേശന്റെസമൃദ്ധിയുള്ളകുലമൊട്ടോർത്തീലയെന്നാകിലും
തൻകയ്യാൽഭുവനംജയിച്ചചരിതംകേട്ടോർക്കാതിരുന്നീടുമോ
എങ്കിൽക്രൂരനതായരാവണനെവിട്ടേററംമനുഷ്യാർഭകൻ
തങ്കൽകാമമിവണ്ണമെങ്ങിനെധരാപുത്രിക്കഹോജാതമായ് (16)

(ദീർഘശ്വാസംവിട്ട്) അതിനാൽ മുമ്പിൽ സീതക്ക് രാമനിലുണ്ടായിരിക്കുന്ന സ്നേഹബന്ധത്തെ വേർപെടുത്തേണ്ടതും പിന്നെ നമ്മുടെ സ്വാമിയിങ്കൽ ചേർക്കേണ്ടതുമാണ്.

ശുകൻ— ഇത് ഉണ്ടാകുന്നതല്ല.

സാരണൻ— എന്നാൽ സീതയെ ലഭിക്കുവാൻ ഉപായം എന്താ

ണ്? (എന്ന് ആലോചന നടിച്ച് സന്തോഷത്തോടുകൂടി)

രാജാരാമവപുസ്സോടൊത്തവളെമുൻവഞ്ചിക്കണംമായയാൽ
വ്യാജനാപഹരന്തിരാക്ഷസർബലംകൊണ്ടെങ്കിലുംസ്ത്രീകളെ
ഓജസ്സാളികൾകണ്ടുപിന്നുപതിയിൽസന്തുഷ്ടയാംപുത്രിയാൽ
രാജാശങ്കരഭക്തനായവരനിൽസമ്പ്രീതനാംമൈഥിലൻ (17)

അതുകൊണ്ട് വിശ്വാമിത്രവേഷംധരിച്ച വിദ്യുജ്ജിഹ്വനോടുകൂടി രാമവേഷം ധരിച്ച രാവണമഹാരാജാവിനെ ജനകസമീപത്തിൽ കൂട്ടിക്കൊണ്ടുപോകേണ്ടതാണ്.

ശുകൻ— ആര്യ! അങ്ങയുടെ ആലോചന നന്നായി. എന്നാൽ അയോദ്ധ്യയ്ക്കു ചെന്നിരിക്കുന്ന ആ ക്ഷത്രിയബ്രാഹ്മണൻ തിരിയെ വരുന്നതിനെ മുടക്കണം.

സാരണൻ— വത്സ! നീ പറഞ്ഞതു ശരിയാണ്. അത് താടകയെക്കൊണ്ടല്ലാതെ മററാരാൽ സാധിക്കും. എന്തുകൊണ്ടെന്നാൽ,

ആയിരമാനകൾക്കുബലമു-
ള്ളായവളൊളിവിൽനിന്നുപോരാട്ടം
മായയൊഴിഞ്ഞടുകണ്ടാൽ
സ്ത്രീയെന്നാരുംവധിക്കയില്ലവളെ (18)

ശുകൻ— എന്നാൽ അങ്ങ് താടകയെ ആ കാര്യത്തിനു പറഞ്ഞയക്കുക. ഞാൻ ഈ വർത്തമാനത്തെ മഹാരാജാവിനോട് അറിയിക്കാം. (എന്നു പോയി)

സാരണൻ— (നേരെനോക്കി അത്ഭുതത്തോടുകൂടി) വിചാരിച്ച ഉടനെ ആര്യയായ താടകയെ കാണുമാറായല്ലോ. ഇതാ ഇവൾ,

കാറെല്ലാംകടൽമലചാർത്തിയകപാലാതതതിന്നാൽനീക്കിവാ-
യോരത്തൊട്ടിയമാംസലോലകഴുപക്ഷാലാതവാതങ്ങളാൽ
ഘോരംചിന്നിയകുന്തലോടലറിവായേററംപിളർന്നങ്ങയ- [ൾ
ന്നാരാതസിദ്ധവധൂക്കളെവിട്ടൊഴിയുമാകാശത്തിൽനിന്നെത്തിനാ

(അനന്തരം മേൽപ്രകാരമുള്ള രൂപത്തോടുകൂടി താടക പ്രവേശിക്കുന്നു)

സാരണൻ— (അരികിൽ ചെന്ന്) ആര്യേ! ഞാൻ നമസ്കരിക്കുന്നു.

താടക— സാരണനൊ, എന്നാൽ ദീൎഘായുസ്സായി ഭവിക്ക.
സാരണൻ— എവിടെക്കായിട്ടാണ് പുറപ്പെട്ടത്?
താടക— വിശ്വാമിത്രമുനിയുടെ ബന്ധുവായും ശിവഭക്തനായുമിരിക്കുന്ന പരശുരാമനാൽ അപേക്ഷിക്കപ്പെട്ട, ശിവഭക്തനായ രാവണമഹാരാജാവിന്റെ കല്പനയാൽ 'യാഗം മുടക്കരുത്.' എന്ന് പുത്രനായ മാരീചനോട് പറവാനായിട്ടാണ്.
സാരണൻ— (ചിരിച്ച്) ക്ഷത്രിയബ്രാഹ്മണനായ ആ വിശ്വാമിത്രന്റെ ഉപായം കേമം തന്നെ. അയ്യേ! യാഗമാണ് എന്ന് വ്യാജം പറഞ്ഞ് സീതാരാമന്മാരുടെ വിവാഹം നടത്തുവാൻവേണ്ടി ജനകന്റെയും വിശ്വാമിത്രന്റെയും ഉപായമാണിത്.
താടക— എന്തിനായിട്ട് വ്യാജം പറയുന്നു?
സാരണൻ— മഹാരാജാവ് സീതയെ ചോദിക്കുമെന്നു വിചാരിച്ച്.
താടക— ഇങ്ങിനെയാണെങ്കിൽ മഹാരാജാവിനു വേണ്ടി ഞാൻ തന്നെ ജാനകിയെ അപഹരിച്ചു കൊണ്ടുവരാമല്ലൊ.
സാരണൻ— അങ്ങിനെ വേണ്ട!

ജനകജയെബലാൽഹരിക്കിലൊട്ടും
മനമതവൾക്കുരമിക്കയില്ലദേവേ
ജനകനൃപനിലുള്ളശൈവമോദാ-
ലനുമതമല്ലിതുരാക്ഷസേശ്വരന്നും (20)

എന്നു മാത്രമല്ല, മോഹമത്താൽപുണരുവതിന്നുരംഭയെത്താൻ
കാമിച്ചൊരളവുഹിമാദ്രിയിങ്കൽവെച്ച്
സ്വാമിക്കന്നൊടനവളേകിയോരുശാപാൽ
കാമിക്കാത്തവളെബലേനതൊട്ടുകൂടാ (21)

എന്നാൽ ഇങ്ങിനെ (എന്നു ചെവിയിൽ പറയുന്നു)
താടക— (സന്തോഷത്തോടുകൂടി) ഉണ്ണി! നിന്റെ ആലോചന നന്നായിരിക്കുന്നു.

ഈവിധമെങ്കിൽജാനകി-
രാവണനുടെകയ്യിലാകുമത്രനൂനം
ആവതുമിങ്ങുചതിപ്പാൻ
ഭാവിച്ചവരെച്ചതിപ്പതാണുചിതം (22)

ഞാനും മാരീചനും അവന്റെ അനുചരന്മാരുംകൂടി രാത്രിയിൽ മാൎഗ്ഗമദ്ധ്യത്തിൽ കിടന്നുറങ്ങുന്ന ആ മഹൎഷിയെ സംഹരിക്കാം. നീയും ലങ്കാപുരത്തിൽചെന്ന് മഹാരാജാവിനെ പുറപ്പെടീക്ക്. (എന്ന് പോയി)

സാരണൻ— അടലിലുറപ്പുള്ളാലജയമെ-
ന്നുടനതിനാൽതാടകക്കുഇണയായി
പടമോടങ്ങതിമായാ
പടുവാംമാരീചനെദ്രുതമയകരം (23)

(എന്നുപോയി)

ഇങ്ങിനെ പൂൎവ്വാംഗം

---

(അനന്തരം വിദ്യുജ്ജിഹ്വനോടും സാരണനോടുംകൂടി രാവണൻ പ്രവേശിക്കുന്നു.)

രാവണൻ—

കാണാംസീതയെയെന്നുകണ്ണിനുപരമേററുന്നുമേകൌതുകം
ക്ഷോണീനന്ദിനിതന്നെയെന്നുപുണരാമെന്നങ്ങനേകൈകളും
കാണുമ്പോളവൾനിന്ദ്യമെന്നുകരുതുംരൂപംവെടിഞ്ഞീവിധം
താണുള്ളോരുമനുഷ്യരൂപമധുനാകഷ്ടംധരിക്കാറുമായ് (24)

എന്നുമാത്രമല്ല,

ക്ഷോണീശൻശിവഭക്തനെന്നുജനകൻതന്നിൽപ്രിയംമൂലമായ്
കാണിക്കാതെമറച്ചഹോസഹജമാംരക്ഷസ്ത്വമിന്നിങ്ങിനെ
എണാക്ഷീമണിമൂലമായനുചിതംരൂപംധരിച്ചീടുവാൻ
നാണത്തോടഭിമാനവുംബതകളഞ്ഞീടേണ്ടതായെന്നിങ്ങിനെ (25)

സാരണൻ— മഹാരാജാവെ! മാനക്കേടാണെന്ന് വ്യസനിക്കേണ്ട.

മുന്നമങ്ങുദമയന്തിയെവേൾപ്പാൻ
ചെന്നുദിക്പതികളിങ്ങിനെതന്നെ
ഇന്നുചൊല്ലുകളുപോലെചോന്നും
നന്നുമാൎഗ്ഗമിതുനൂതനമല്ല (26)

വിദ്യുജ്ജിഹ്വൻ— (രോമാഞ്ചത്തോടുകൂടി) [ആത്മഗതം]
ദിക്പാലന്മാൎക്ക് ദമയന്തിയെ എങ്ങിനെയോ, അതുപോലെ

മഹാരാജാവിന്നു സീതയെയും അപേക്ഷിച്ചാൽകൂടി ലഭിക്കയില്ല. [പ്രകാശം]

രാമൻതന്നിലതീവരാഗമിയലുംസീതയ്ക്കഹോനിന്റെമൽ
കാമംചെററുവളർക്കുവാനൊരുവിധംപോരില്ലുപായങ്ങളാൽ
പ്രേമംതേജനകകലത്രവളരെക്കാണുന്നതന്മൂലമായ്
നാമിന്നോൎക്കഇതന്നെമാൎഗ്ഗമുചിതംപ്രാപിക്കുവാൻസീതയെ

രാവണൻ— എന്നാൽ അങ്ങിനെയാകട്ടെ, നിങ്ങളുടെ വാക്കിനെ ഞാൻ ലംഘിച്ചുകൂടല്ലൊ സാരണ! താൻ ചെന്ന് യാത്രയ്ക്കായി പുഷ്പകവിമാനത്തെ കൊണ്ടുവരു.

സാരണൻ— കല്പനപോലെ. (എന്നുപോയി പുഷ്പകവിമാനത്തോടുകൂടി പ്രവേശിച്ച്) മഹാരാജാവെ! ഇതാ വിമാനത്തെ വരുത്തിയിരിക്കുന്നു.

വിദ്യുജ്ജിഹ്വൻ—

ബന്ദിസ്ത്രീനെടുവീൎപ്പിനാൽമലിനമാംമുക്താസരംചുററിലും
നന്നായ്ത്തങ്ങിവിളങ്ങിമായയിൽമറഞ്ഞുള്ളോരുയാനംതവ
വന്നീടുന്നനഭസ്സിൽനിന്നുകലരുംതൻഗന്ധമെന്നോൎക്കഹോ
മുന്നേദിക്ജയസാക്ഷിയാമിതിലടിക്കുന്നില്ലകാററുംഭയാൽ (28)

രാവണൻ— (നോക്കീട്ട് കോപത്തോടുകൂടി ചിരിച്ച്) 'ദുൎബ്ബലനെന്നപോലെ ചോരവൃത്തിയെ അനുസരിക്കയാൽ ഇപ്പോൾ ഈ രാവണൻ പൂൎവ്വസ്ഥിതിയെ വെടിഞ്ഞിരിക്കുന്നു' എന്ന് എന്റെ മേലുള്ള വിശ്വാസത്താലായിരിക്കാം ഈ വിമാനവും തന്റെ പൂൎവസ്ഥിതിയെ വെടിഞ്ഞിരിക്കുന്നത്, എന്നു തോന്നുന്നു. എന്തുകൊണ്ടെന്നാൽ:

ദ്ദൂരാൽതന്നെതിരിഞ്ഞുപോംഗ്രഹവിമാനൌഘം,സമേധിന്നധി
പാരാതങ്ങുമുഴക്കുമേസുരവധൂവൃന്ദം,സുരന്മാർതൊഴും [മം
ഘോരരാക്ഷസരാകവേമദമൊടക്കും,സിദ്ധവിദ്യാധര-
ന്മാരുംവാൎത്തിരികൾമുന്നമധുനാകാണുന്നതില്ലൊന്നുമേ (29)

വിദ്യുജ്ജിഹ്വൻ— മഹാരാജാവെ! ഇങ്ങിനെ കരുതണ്ട! ഇഷ്ടമുള്ള രൂപം ധരിച്ച് വശീകരിക്കപ്പെട്ട ജാനകിയുടെ പാണിഗ്രഹണമഹോത്സവം കഴിച്ച് ജഗദീശപരനായ വരനെ ലഭിച്ചു എന്ന് ജനകൻ സന്തോഷിച്ചുശേഷം തിരുമനസ്സിലെ പ്രഭാവംകൊണ്ടു സന്തുഷ്ടയായ ജാനകിയോടുകൂടി തിരുമന

സ്സുകൊണ്ട് തിരിയെ എഴുന്നെള്ളുമ്പോഠം ഒരം വിമാനവും പൂർവ്വസ്ഥിതിയെ തന്നെ പ്രാപിക്കും. അതിനാൽ മഹാരാജാവ് ഇതിങ്കൽ ആരോഹണം ചെയ്യാം.

(രാവണൻ വിദ്യുജ്ജിഹ്വസാരണന്മാരോടുകൂടി
വിമാനാരോഹണത്തെ നടിക്കുന്നു)

സാരണൻ— കണ്ടാലും തിരുമനസ്സുകൊണ്ടു കണ്ടാലും.

യാനം ലങ്കയിൽനിന്നതേ വെളിയിൽ വന്നിട്ടും വിഭോ! ഭീതിയാൽ
മീനാദ്യങ്ങളുമുള്ളിലാക്കിയിളകുന്നില്ലൊട്ടുമംഭോനിധി
നൂനം ചന്ദനവല്ലിതൻതളിരിളക്കീടുന്നു കാററല്പമായ്
വാനിൽഭാസ്കരബിംബവും മണിമയക്കണ്ണാടിപോൽ ഭാസതേ (30)

വിദ്യുജ്ജിഹ്വൻ— ഇതിലെന്താണ് ഇത്ര ആശ്ചര്യം? കൈലാസപർവ്വതത്തെ എടുത്തു പന്താടുകയും ദേവേന്ദ്രനെ പിടിച്ചു കാരാഗൃഹത്തിലിടുകയും ചെയ്തിട്ടുള്ള മഹാമായാനിപുണനായ രാവണമഹാരാജാവിന്ന്.

രാവണൻ— (ആലോചിച്ച്)

കൈലാസത്തിനു മുന്നിലെൻകരബലം കാണിച്ചു ഞാനാശാദിക്-
പാലന്മാരുടെ മുന്നിലായുധബലം കാട്ടീടിനേൻ മുന്നമെ
കോലം മാറവതിന്നു മായയിലിനിക്കുള്ളോരു സാമർത്ഥ്യമി-
ക്കാലം മൈഥിലയോടു കാട്ടണമിതോ കാട്ടീല മുന്നെങ്ങുമേ (31)

സാരണ! അതിനാൽ ഈ വിമാനം വേഗത്തിൽ ഗമിക്കട്ടെ.

സാരണൻ— മഹാരാജാവെ! ഈ വിമാനം അതിവേഗത്തിൽ പൊങ്ങുന്നതിനെ തിരുമനസ്സുകൊണ്ടു കാണുന്നില്ലെ.

യാനം വേഗേന പൊങ്ങുന്നളവു മലകളോടൊത്തതാരങ്ങളോടും
വാനം പോരുന്നപോലും, ധരയൊടു സമമാമാഴിയാൽ ചൂഴുമൂഴി [ശ്രീ
സ്ഥാനാൽ താഴുന്നപോലും, തരുശിലകൾ നിറഞ്ഞുള്ള പൂർവ്വാപരാ
ന്താനേ തോന്നുന്നു ധാത്രീതലമതിലമരുമ്പോലെയും, കണ്ടുകൊൾക

വിദ്യുജ്ജിഹ്വൻ— ഹെ! അതിവേഗമുള്ള വിമാനത്തിന്റെ ഒരു ഗതികൊണ്ടുതന്നെ നാം പരിപക്വഫലങ്ങളാൽ പരിപൂർണ്ണങ്ങളായും മനോഹരങ്ങളായുമുള്ള പലവിധ വൃക്ഷസമൂഹങ്ങൾകൊണ്ടു നാലുഭാഗവും അലങ്കരിക്കപ്പെട്ടും, അതിശാന്തങ്ങളായ പക്ഷിമൃഗഗണങ്ങളാൽ പൂർണ്ണമായുള്ള സമീപകാ

നനാത്താൽ ചൂഴപ്പെട്ടും, പുണ്യമായുമിരിക്കുന്ന ഈ വിശ്വാമിത്രാശ്രമസ്ഥാനത്തെ പ്രാപിച്ചുവൊ? എന്തുകൊണ്ടെന്നാൽ

ചൊല്ലാർന്നുള്ളിക്കൗശികീനദിയിതിൻവെള്ളംമലത്താഴ്വര-
ക്കല്ലിൽകൊണ്ടുതെറിച്ചിതാനിബിഡമായ്വാനീരകുഞ്ജങ്ങളിൽ
ചെല്ലുന്നൂ,മദമാർന്നപക്ഷികളിതിൽക്കൂകുന്നു,ലീലാവശാ-
ല്ലിതങ്ങളുകൾതുമ്പികൊണ്ടിഹവലിച്ചീടുന്നുകാട്ടാനകൾ (33)

രാവണൻ— (ആഗ്രഹത്തോടുകൂടി സാരണനോട്)

ആകണ്ഠംനീരിലാഴ്ന്നുംമുനികളുടെജടാഭാരമാട്ടുന്നനേരം
കോകദ്വന്ദ്വങ്ങൾപേടിച്ചുഴറിനഭസിശബ്ദിക്കുമിദ്ദിക്കിലായി-
ആകാശംവിട്ടിറങ്ങീടണമവനിയിലിപ്പുഷ്പകംപത്മഗന്ധ
സ്സ്വാകംകാററേറ്റുവീശുന്നിതുജനകസുതാശ്വാസസൌരഭ്യമോടും

സാരണൻ— മഹാരാജാവെ! അഭിപ്രായംപോലെ ഒരു വിമാനം ഇറങ്ങി. അതുകൊണ്ട് നമ്മളും ഇതിൽനിന്നു ജനസഞ്ചാര ഹീനമായും മനോഹരമായുമിരിക്കുന്ന ഒരു കൌശികീ നദീ തീരത്തിലിറങ്ങുക. (എല്ലാവരും വിമാനത്തിൽനിന്നു ഇറങ്ങുന്നതായി നടിക്കുന്നു)

രാവണൻ— നോം വരുന്നതുവരെ ഒരു വിമാനം ഇവിടെത്തന്നെ അദൃശ്യമായിരിക്കട്ടെ.

സാരണൻ— ഇനി നോം ഒരു പ്രദേശങ്ങളിൽ തിരസ്കരണീവിദ്യകൊണ്ട് ദേഹത്തെ മറച്ചു സഞ്ചരിക്കേണ്ടതാണ്. എന്തെന്നാൽ—

മരവുരിമൃഗത്തോലുംകൊമ്പിൽധരിച്ചുചുവട്ടിലായ്
പരിചൊടുപുലിത്തോലുംദർഭാസനങ്ങളുമന്റിഹ
മരനിരനിറഞ്ഞെങ്ങുംഭംഗ്യാവിളങ്ങുകമൂലമായ്
കരുതുകിതുതാൻവിശ്വാമിത്രാശ്രമംപരമോത്തമം (35)

രാവണൻ— സാരണൻ പറഞ്ഞത് ശരിയാണ്. എന്തുകൊണ്ടെന്നാൽ, ഇവിടത്തെ ജനശ്രുതിയെ നോം ഗൂഢമായി ഗ്രഹിക്കേണ്ടതാണ്.

(വിദ്യുജ്ജിഹ്വൻ കണ്ണടച്ചു തിരസ്കരണീവിദ്യയെ ധ്യാനിക്കുന്നു)

രാവണൻ— സമിത്തുകളേയും ദർഭകളേയും കയ്യിൽ പിടിച്ചു സമീപത്തിൽ നോക്കിക്കൊണ്ടു രണ്ടു ബ്രഹ്മചാരികൾ ഇവിടേക്കു തന്നെവരുന്നു, ഇവരാരാണ്?

സാരണൻ— ഇവർ വിശ്വാമിത്രമുനിയുടെ ശിഷ്യന്മാരായിരിക്കണം.

(അനന്തരം രണ്ടു ബ്രഹ്മചാരികൾ പ്രവേശിക്കുന്നു)

ഒന്നാമൻ— അയോദ്ധ്യയ്ക്കു എഴുന്നെള്ളിയിരിക്കുന്ന കുലപതിയായ വിശ്വാമിത്രമഹർഷി അഗ്നിശരണത്തിങ്കൽ അഗ്നിപരിചരണത്തിന്നായിക്കൊണ്ട് എന്നെ നിയോഗിച്ചിരിക്കുന്നു. അതിനാൽ ഞാൻ ഈ കൌശികീതീരത്തിൽനിന്നു സമിത്തുകളേയും ദർഭകളേയും എടുത്തുകൊണ്ടു പോകുന്നു.

(എന്നു് ചുററി നടക്കുന്നു)

രണ്ടാമൻ— ജനക മഹാരാജാവിന്റെ പുരോഹിതനായ ശതാനന്ദമഹർഷിയുടെ കല്പനയാൽ ഞാൻ സമിത്തുകളേയും ദർഭകളേയും സമ്പാദിച്ച് ജനക മഹാരാജാവിന്റെ വാസസ്ഥലത്തേക്കു പോകുന്നു. (എന്നു് ചുററി നടന്നുകൊണ്ട്) സഖേ സത്യവ്രത! ജനകമഹാരാജാവിന്നു് ഇനി എത്രനാൾ ഈ വിശ്വാമിത്രാശ്രമത്തിൽ താമസമുണ്ട്? പറയൂ.

സത്യവ്രതൻ— യാഗം ചെയ്വാൻ വിചാരിക്കുന്ന ഞങ്ങളുടെ കുലഗുരുവിന്റെ അവഭൃഥസ്നാനമഹോത്സവം അവസാനിക്കുന്നതുവരെ.

രാവണൻ—സാരണ! വിശ്വാമിത്രന്റേയും ശതാനന്ദന്റേയും ശിഷ്യന്മാരാണിവർ. അതിനാലിവർ വിശ്വാസത്തോടുകൂടി സംസാരിക്കുന്നതിനെ നാം മറഞ്ഞുനിന്നു തന്നെ കേൾക്കുക.

സാരണൻ— മഹാരാജാവെ! വിദ്യുജ്ജിഹ്വന്റെ തിരസ്കരണീവിദ്യാപ്രയോഗത്തെ തിരുമനസ്സുകൊണ്ടു കാണുന്നില്ലെ? പിന്നെ നാം മറഞ്ഞു നില്ക്കുന്നതെന്തിന്?

രാവണൻ— (സന്തോഷത്തോടുകൂടി) വിദ്യയുടെ മാഹാത്മ്യം അത്ഭുതം തന്നെ. ജനങ്ങൾ നമ്മെ കാണുന്നില്ലെന്നു മാത്രമല്ല, നമ്മുടെ വാക്കുകളെ കേൾക്കുന്നതുമില്ല.

വിദ്യുജ്ജിഹ്വൻ— മഹാരാജാവെ! നമുക്ക് ധൈര്യത്തോടുകൂടി സഞ്ചരിക്കാം.

രണ്ടാമൻ— സഖെ സത്യവ്രത! യാഗവിഘ്നം ചെയ്യുന്ന രാക്ഷസന്മാരുടെ ഇടയിൽവെച്ച് വിശ്വാമിത്രമഹർഷി എങ്ങിനെയാണ് യാഗമാരംഭിക്കുന്നത്?

സത്യവ്രതൻ— സഖെ ദേവവ്രത! കേൾക്ക.

പുത്തൻസൎഗ്ഗത്തെനിൎമ്മിപ്പളവധികരുഷാ
ദേവവൃന്ദങ്ങൾപേടി
ച്ചോരത്തെല്ലാംവന്നുമുന്നിൽഗ്ഗുണഗണമതുവാ
ഴ്ത്തീടുമിത്താപസന്റെ
കത്തുംകോപത്തെയെല്ലാംകമലജനുടനേ
സത്യലോകത്തിൽനിന്നി
ങ്ങെത്തിത്താനന്നുകയ്യാൽകരമതുതടവി-
ക്കൊണ്ടഹോതീർത്തുമുന്നം (36)

അത്ര യോഗ്യനായും മഹാ തപസ്വിയായുമിരിക്കുന്ന ഒരു വിശ്വാമിത്രമഹൎഷിക്ക രാക്ഷസന്മാരെന്നുള്ള ഭയം എന്തുമാത്രം?

വിദ്യുജ്ജിഹ്വൻ— സാരണ! ബ്രാഹ്മണക്കുട്ടിയുടെ വാക്കിനെ കേട്ടില്ലെ?

സാരണൻ— അതുകൊണ്ടു തന്നെയാണ് മഹാരാജാവ് ആ വിശ്വാമിത്രമുനിയെ എതിൎക്കുവാൻ പലവിധമായ പ്രയോഗങ്ങൾ ശീലമുള്ള മാരീചനെ നിശ്ചയിച്ചത്.

വിദ്യുജ്ജിഹ്വൻ— അത് നന്നായി. എന്തുകൊണ്ടെന്നാൽ:

കരിക്കൽകാർമേഘപ്രചുരവുമൊരിക്കൽബഹുതമ-
സ്സൊരിക്കൽതിങ്ങീടുംപൊടിമഴയൊരിക്കൽപുകകളും
സ്ഫുരിപ്പിച്ചാകാശേരണഭുവിപുരാമായകളറി-
ഞ്ഞിരിക്കുംമാരീചൻഭയമമരകൾക്കേകിബലവാൻ (37)

രാവ— (സ്നേഹബഹുമാനങ്ങളോടുകൂടി വിദ്യുജ്ജിഹ്വനോട്)

നിന്മായപോലെമാരീചൻ
തന്മായയറിയുംഭവാൻ
സൎപ്പംമാത്രമറിഞ്ഞീടും
സൎപ്പത്തിന്റെപദങ്ങളെ (38)

ദേവവ്രതൻ—സ്നേഹിത! 'മഹാതപസ്വി'യെന്നു താൻ പറഞ്ഞത ശരിയാണ. എന്തുകൊണ്ടെന്നാൽ, നോക്കു കുലപതിയായ ഇദ്ദേഹത്തിന്റെ ആശ്രമപദത്തിൽ:

ജൃംഭകൊണ്ടിഹപിളൎന്നസിംഹവദനത്തിൽനിന്നുകരിബാലകൻ
ഇമ്പികൊണ്ടുബിസതുല്യദംഷ്ട്രയെവലിച്ചിടുന്നുകളിയായഹോ

കന്യാഹീനമൊരുദിക്കിൽമേയുവതിന്നമ്മചെന്നാളവുപശ്ശുടനെ
പെമ്പൂച്ചിസ്പൃനാപയസ്സർചന്നിഹകുടിച്ചിട്ടുന്നവരകന്ദമേ (39)

എന്നുമാത്രമല്ല,

മുന്നംതാതനുമമ്മയുംപശ്ശുവിനെപ്പോൽവിററുപത്തിലായ്
തന്നെക്കൊല്ലുവതിന്നുകെട്ടമളവങ്ങിങ്ങാൎന്നാദയററവും
'എന്നെക്കാപ്പതിനുള്ളതാരിതിഭയാൽനോക്കുംശുനശ്ശേഫകൻ
തന്നെക്കാത്തൊരുകൌശികൻമഹിമയിന്നാരുണ്ടറിഞ്ഞീടുവാൻ

വിദ്യു—ഈ ബ്രാഹ്മണകുട്ടി മാരീചന്റെ മായാബലത്തെ അറിഞ്ഞിട്ടില്ല അതിനാലിങ്ങിനെ പറയുന്നു,

സാരണൻ— ഇരിക്കട്ടെ. അതുകൊണ്ട് ദോഷമെന്താണ്? എല്ലാജനങ്ങളും സ്വജനങ്ങളെ സ്തുതിക്കും.

വിദ്യു—മാരീചനിൽ ഇങ്ങിനെകൂടി ഒരു സാമൎത്ഥ്യമുണ്ടു. നോക്കുഃ

ചെന്നാരുംഗ്രഹിയാതെയഗ്നിശരണേ,പൊട്ടിച്ചുപാത്രങ്ങളെ,
കൊന്നുതപ്സികളെ,ക്കടിച്ചുപശുവെ,തിന്നുംഹവിസ്സാകവെ,
പിന്നെത്താപസികൾക്കുഭീഷണമുഖംകാട്ടിബ്ഭയംനൽകി,മ
സ്സുന്ദൻപുത്രനെയില്ലൊതുക്കുവതിനാളെന്നോവനുംസമ്മതം (41)

സത്യവ്രതൻ— അതുകൊണ്ടുതന്നെ നിൎഭയമായി യാഗംചെയ്യാൻ നിശ്ചയിച്ചു കുലഗുരു പ്രിയസഖനായ ദശരഥമഹാരാജാവിനെ ക്ഷണിച്ചുകൊണ്ടുവരുവാൻ അയോദ്ധ്യയ്ക്കു എഴുന്നള്ളിയിരിക്കുന്നു.

സാരണൻ— (കോപത്തോടുകൂടി ചിരിച്ച്)

മുന്നമേയാഗവിഘ്നംവരാഞ്ഞെന്നഹോ
ധന്യനാംസ്വാമിയേമാൎഗ്ഗവൻമൂലമായ്
അന്നപേക്ഷിച്ചതെല്ലാംമറന്നീമുനി
നന്നുയാഗംതുടങ്ങുന്നുപോൽനിൎഭയം (42)

വിദ്യുജ്ജിഹ്വൻ— സാരണ! മൂഢനായ ബ്രാഹ്മണക്കുട്ടിയുടെ വാക്കിനാൽ നീയെന്തിനു കോപിക്കുന്നു. വിശ്വാമിത്രമുനി ഗൂഢാലോചനയുള്ളവനല്ലേ?

സാരണൻ— പരശുരാമൻ മുഖാന്തരം വിശ്വാമിത്രമുനി സ്വാമിയോട് അപേക്ഷിച്ചതിനെ തന്റെ ശിഷ്യൻകൂടി അറിയാതിരിക്കത്തക്കവണ്ണം ആ മുനി എന്തിനായിട്ടു മറച്ചുവെക്കുന്നു?

വിദ്യുജ്ജിഹ്വൻ— വേണ്ടുന്ന കാൎയ്യങ്ങളെ സാധിപ്പിപ്പാൻ സമ

ത്ഥനാണെന്ന് തന്റെമേൽ സ്വജനങ്ങൾക്ക് വിശ്വാസമുണ്ടാവാൻ വേണ്ടി, താൻ തന്നെ പറഞ്ഞില്ലേ? 'ജനകരാജാവ് വിവാഹം നടത്തുവാൻ മദ്ധ്യസ്ഥനായിട്ട് വിശ്വാമിത്രമുനിയെ നിശ്ചയിച്ചിരിക്കുന്നു' എന്ന്

സാരണൻ— (ചിരിച്ച്) കഥയില്ലാത്ത ആ ജനകൻ വിശ്വാമിത്രമുനിയെ ബലവാനാണെന്നുകരുതി മദ്ധ്യസ്ഥനായി നിശ്ചയിച്ചിരിക്കുന്നു, അങ്ങ് നോക്കു, വിശ്വാമിത്രന്റെ വിക്രമത്തെ.

ജന്യത്തിങ്കൽവസിഷ്ഠധേനുവുളവാക്കീടുംതുരുഷ്കാദിയാം
സൈന്യംചാപമൊടിച്ചുതേരഥപൊടിച്ചുശസ്ത്രങ്ങളെക്കൊന്നഹോ
സൈന്യത്തെദ്രുതമോട്ടിവന്നളവുടൻതീവ്രാതപസ്സിന്നുമുൻ
ദൈന്യംപൂണ്ടുഗമിച്ചുകൌശികനവന്താനോമഹാവിക്രമി? (43)

ദേവവ്രതൻ— വൈഖണ്ഡകഹവിസ്സിന്റെ
വൈഭവാൽമക്കൾനാലുപേർ
അമ്മഹീപാലനുണ്ടത്രേ
ബ്രഹ്മചാരികൾസാമ്പ്രതം (44)

സത്യവ്രതൻ— താതന്നവരിൽവെച്ചേററം
പ്രീതിരാമങ്കലുണ്ടുപോൽ
ധാതാവുപോലെജ്ഞതാനാം
നീതിമാൻഗുണവാനവൻ (45)

രാവണൻ— (അസൂയയോടുകൂടി) എന്തു പറയുന്നു ബ്രാഹ്മണകുട്ടി?

വിദ്യുജ്ജിഹ്വൻ— മഹാരാജാവെ! അങ്ങിനെയാണ് ജനശ്രുതി.

സാരണൻ— അതിനാലാണ് സീതക്ക് അവനിൽ അനുരാഗമുണ്ടായത്. അതുകൊണ്ടു തന്നെയാണ് സീതാവിവാഹത്തിന്നു വേണ്ടി അവന്റെ രൂപം ധരിപ്പാൻ മഹാരാജാവ് നിശ്ചയിച്ചതും.

ദേവവ്രതൻ— (തലകുലുക്കികൊണ്ട്) ഞാൻ അറിയും, ജനകമഹാരാജാവിന്റെ സന്നിധിയിൽ ഗുരുവായ ശതാനന്ദമഹർഷി 'രാമൻ' എന്ന് പേരിന്ന് അനുഗുണങ്ങളായ അദ്ദേഹത്തിന്റെ ഗുണങ്ങളെ പലപ്പോഴും വർണ്ണിക്കമാറുണ്ട്, എങ്ങിനെയെന്നാൽ:

വീരൻക്ഷത്രിയധർമ്മപൂർണ്ണനമലൻസർവ്വജ്ഞനത്യുത്തമൻ
ധീരൻഗർവ്വവിവർജ്ജിതൻശമധനൻശാസ്ത്രാസ്ത്രപാരംഗതൻ
പാരംദീനദയാലുനല്ലനിപുണൻസർവ്വപ്രിയൻസത്യവാൻ
ശ്രീരാമൻബഹുബുദ്ധിമാൻവിജയതേലോകൈകനാഥൻവിഭു ()

രാവണൻ— (രോമാഞ്ചത്തോടുകൂടി) [ആത്മഗതം] ഇങ്ങിനെ രാമന്റെ ഗുണങ്ങളെ വർണ്ണിച്ചത് പരമാർത്ഥമായിരിക്കുമൊ. [പ്രകാശം] രാജപിണ്ഡംകൊണ്ടുപജീവിക്കുന്ന ഗൌതമഋഷിസന്തതിയായ ശതാനന്ദൻ ജനകസന്നിധിയിൽവെച്ച് എന്തൊ കഥയില്ലാതെ പറഞ്ഞതിനെ അനുസരിച്ചു ഒരു ബ്രാഹ്മണകുട്ടി പറയുന്നു.

വിദ്യുജ്ജിഹ്വൻ— (കോപത്തോടുകൂടി) നോക്കു, സാരണ! നോക്കു.

തന്നമ്മയ്ക്കുളവാക്കിരാത്രിയിലഹോചാരിത്രഭംഗംശഠൻ
മുന്നംവാസവനാശുമോചിതവനെക്കാരാഗൃഹേരാവണൻ
എന്നാൽമുന്നപകാരിയാംവിടനെവാഴ്ത്തുന്നൊരഹല്യാസുതൻ
മന്നൻമൈഥിലനോടുരാമനെവൃഥാവർണ്ണിച്ചതെന്തിങ്ങിനെ?(47)

സത്യവ്രതൻ— അതുകൊണ്ടുതന്നെയാണ് ഗുണനിധിയായ രാമനിൽ സീതയ്ക്കു സ്വതേ അനുരാഗം ഭവിച്ചതിനെ ജനകരാജാവ് അഭിനന്ദിച്ചത് എന്ന് ഞാൻ വിചാരിക്കുന്നു.

സാരണൻ— കഷ്ടം! രാമനെ പ്രശംസിക്കുന്ന ദുഷ്ടനായ ശതാനന്ദനാണ് രാമനിൽ സീതയ്ക്കു് അനുരാഗത്തെ ഇത്ര കലശലാക്കി തീർത്തത്.

രാവണൻ— രാമേകാമംജാനകിയ്ക്കുന്നവാക്കാൽ
ഹാമുമാക്കേദിക്കുന്നിതേകത്രമർമ്മം
കാമംകേൾക്കുന്നേരമസ്യാശ്ചരിത്രം
കാമാസ്ത്രത്താലന്യഭാവേഗതചൈവ (48)

വിദ്യുജ്ജിഹ്വൻ—(കോപനിശ്വാസത്തോടുകൂടി) അഹല്യാപുത്രനെത്തന്നെയാണ് മാരീചനെക്കൊണ്ട് മുമ്പ കൊല്ലിക്കേണ്ടത്, പിന്നെ മററുള്ളവരേയും. അല്ലെങ്കിൽ,

സ്പഷ്ടാഗൌതമനന്ദന
നേതെന്നാലുംവിശങ്കമോതട്ടെ

ചേതസിനിൻസഖിജനകൻ
പ്രീതിയോടുംകേട്ടിരുന്നതെങ്ങിനെഹാ? (49)

ദേവവ്രതൻ— അതങ്ങിനെ തന്നെ. എന്നാൽ രാമനെ പ്രശംസിക്കുമ്പോഠം എൻെറ ഗുരുവിനോട് ജനകമഹാരാജാവ് ഇങ്ങിനെ പറയുമാറുണ്ട്.

സത്യവ്രതൻ— എങ്ങിനെ?

(മററുള്ളവർ താല്പൎയ്യത്തോടുകൂടി കേഠംക്കുന്നു)

ദേവവ്രതൻ— 'കാമികളിലുംനന്ദിനിരാമനെഞാൻ
കാണുംഭവാനിങ്ങിനെവാഴ്ത്തിയാലും
സോമാൎക്കവംശദ്വയചാരുയോഗ്യ-
രാമെങ്കിലുംദുൎഘടമാണിതോൎം?'— എന്ന (50)

വിദ്യുജ്ജിഹ്വൻ— നല്ലത് ജനക! നല്ലത്, അങ്ങയുടെ ആലോചന നന്നായി.

രാവണൻ— അദ്ദേഹം യോഗ്യനല്ലേ.

സാരണൻ— മഹാരാജാവ് കന്യകയെ ആഗ്രഹിക്കുമ്പോഠം ഇതെങ്ങിനെയാണ് ഘടിക്കുന്നത്?

സത്യവ്രതൻ— അത് എന്തുകൊണ്ട്?

ദേവവ്രതൻ— മഹാരാജാവിൻെറ ശേഷമുള്ള വാക്കിനേയും താൻ കേഠംക്കു. എന്തെന്നാൽ,

മോദിച്ചെന്നുടെമകളെ
ചോദിപ്പാനായ്ദശാനനൻവരുമേ
ആലോചിക്കുന്നെന്നിഹ
മാലോകരുരച്ചിടുന്നുഗ്രവമതായ്— എന്നാൽ (51)

ലോകേശാത്മജപൌത്രനപ്രിയസഖൻ
ശ്രീകണ്ഠഭക്തോത്തമൻ
ലോകേഭീമപരാക്രമൻദശമുഖൻ
താൻവന്നുചോദിക്കുകിൽ
നൽകുന്നെങ്ങിനെരാമനിൽപ്രണയമാ-
ൎന്നുള്ളോരുമൽപുത്രിയെ
നൽകില്ലെന്നുരചെയ്യുതെങ്ങിനെവൃഥാ-
ക്ലേശിക്കുമാറായിഞാൻ? (52)

വിദ്യുജ്ജിഹ്വൻ— ജനകൻ ശതാനന്ദനോടു പറഞ്ഞ മറുപടി ഉചിതമായി.

രാവണൻ— (കണ്ണീരോടുകൂടി തൊണ്ടയിടറിച്ചുകൊണ്ട്) സഖേ സീരധ്വജ! അങ്ങ് വ്യസനിക്കേണ്ട്, ഞാൻ തന്നെ അങ്ങേക്ക് വ്യസനത്തിനു സംഗതിവരുത്തുമൊ?

സാരണൻ— മഹാരാജാവെ! തിരുമനസ്സുകൊണ്ട് സ്വന്തം ഉള്ള രൂപത്തോടുകൂടി ചെന്നല്ലല്ലൊ കന്യകയെ ചോദിക്കുന്നത്. പിന്നെയൊ, രാമവേഷം ധരിച്ചല്ലെ അവളെ വിവാഹം ചെയ്വാൻ ഇച്ഛിക്കുന്നത്.

സത്യവ്രതൻ— (ചിരിച്ച്) ജനക മഹാരാജാവ് എന്താണിങ്ങിനെ പറഞ്ഞത്; എന്നാൽ കേൾക്ക.

മൂന്നാംവാനരനാഥകക്ഷമതിലാപ്പെട്ടങ്ങു ബാഹുക്കളെ-
ത്തന്നാലൂരിയെടുപ്പതിന്നു കഴിയാതീരഞ്ചുശീർഷങ്ങളും
മുന്നിൽ, തന്നുടെ നാലുകാൽ പിറകിലും ദേഹത്തെ മോചിപ്പുവാ-
നൊന്നിച്ചാട്ടിയ കേകസീതനയനാലോകമഹാവിക്രമി? (53)

രാവണൻ— (കോപത്തോടുകൂടി) ദുഷ്ടനായ ഒരു ബ്രാഹ്മണക്കുട്ടിയുടെ കണ്ണൊന്നു പൊട്ടിക്കണം. (എന്ന് എഴുനീറ്റ് വിദ്യുജ്ജിഹ്വസാരണന്മാരാൽ നിവാരിതനായിട്ട് ഇരിക്കുന്നു)

വിദ്യുജ്ജിഹ്വൻ— ഛീ: മൂഢ! ഇത് നീയറിഞ്ഞിട്ടില്ലെ.

ഒന്നിച്ചങ്ങുകടത്തിനുറവിലല്ലചുറ്റുള്ളൊരുബന്ധനം
ഭിന്നിപ്പിച്ചു ഹരാദ്രിയെക്കരഗണംകൊണ്ടങ്ങു പൊക്കുംവിധൌ
കന്നിൻപുത്രികയാൽ പുണർന്നസുഖമന്നീശൻ സ്തുതിച്ചാനതിൽ
തന്നേ സാക്ഷികളാം ഗണങ്ങളുളവില്ലായോ ണ്ടുലകേശനിൽ (54)

രാവണൻ— (വിനയത്തോടുകൂടി) വിദ്യുജ്ജിഹ്വ! ഇങ്ങിനെ പറയരുതെ! സ്തുതിക്കപ്പെടേണ്ട് ഭഗവാൻ സ്തുതിച്ചു എന്ന് പറയുന്നതെന്താണ്? എന്നാൽ ആ സംഗതി ഞാൻ പറയാം. പണ്ട് ഞാൻ ഘോരമായ തപസ്സു ചെയ്യുമ്പോൾ,

ഗിരിമകൾമുലമേൽ ചാർന്നകുങ്കുമം കൈകൊ-
ണ്ടരുണനിറം കലരും കരാംബുജത്താൽ
പുരരിപു തപസാ ചടച്ച നീയെ-
ന്നരുളിയൊരെൻറപുറം തലോടി മന്ദം (55)

ദേവവ്രതൻ— സത്യവ്രത! താനെന്തു പറയുന്നു? ആൎക്കും ഒരു ദിക്കിൽ മാനഹാനി വരുന്നതുകൊണ്ട് അത്ര ദോഷമില്ല.

രാവണൻ— (കോപത്തോടുകൂടി ചിരിച്ച്) എങ്ങിനെയാണ് മാനഹാനി ഭവിച്ചത്?

മുന്നംബാലിബലാഢ്യനെന്നുകരുതി
പ്പോരാടുവാൻചെന്നഞാ-
നെന്നെക്കക്ഷമതിങ്കലാക്കിയവനോ
ക്കാതെൻറകയ്യൂക്കിനെ
പിന്നെക്കുത്തുകൾകൊണ്ടവൻവിവശനാ
യ്വിട്ടെന്നെയെന്നിഷ്ടനാ-
യൊന്നുംഞാൻമമമാനഹാനിയറിയു
ന്നില്ലെന്നുമുച്ചൈരിദം (56)

സാരണൻ— മൂഢന്മാരായ ജനങ്ങൾ ലങ്കേശ്വരൻെറ പ്രതാപത്തെ അറിയുന്നില്ല.

കൈലാസത്തെയെടുത്തുടൻദശകരൈ
ശ്ശീറവള്ളുമൈകെപത്തിനാൽ
ലീലാർത്ഥംഗഗനത്തിൽനിന്നുഡുപതി-
ക്കമ്പോൾപിടിക്കുംജവാൽ
ത്രൈലോക്യത്തെജയിച്ചരാക്ഷസവരൻ
തന്നുന്നിദ്രലാത്താലഹോ
ബാലീമൎക്കടവംശനിന്ദ്യനവനെ
ക്കഷ്ടംഗണിക്കാവതോ (57)

സത്യവ്രതൻ— ദേവവ്രത! മതി, മതി, താൻ ലങ്കേശ്വരൻെറ അവമാനത്തെ മൂടിവെച്ചത്.

തന്നാത്മാകരങ്ങളാൽസകുതുകംദേവപ്രവാഹംതട
ത്തന്മൈന്യൂൎവ്വശ്യമഴിച്ചുവേണികൾവലിച്ചുമ്പുക്കളെത്തേകിയും
കന്നൽക്കണ്ണികളോടുചേൎന്നുസുഖമായ്ക്രീഡിച്ചിടുന്നഞ്ജസാ
മുന്നംപോരിനുചെന്നപംക്തിമുഖനെച്ചെയ്തീലയോബന്ധനെ?

രാവണൻ— അഹോ: ത്രിശംകുവിനെ യാഗംചെയ്യിച്ച താപസൻെറ ദുഷ്ടശിഷ്യൻ അതിന്ന് അനുരൂപമായി പറയുന്നു. അതുകൊണ്ട് ഇവനെ രാക്ഷസന്മാൎക്ക് ഭക്ഷണമാക്കേണ്ടതാണ്.

കേരള സാഹിത്യ അക്കാദമി

ദേവവ്രതൻ— അതിരിക്കട്ടെ, താനിതു കേൾക്കു.

ഒട്ടാരാൽവർണ്ണ്യനോത്താൽദശവദനനഹോ
വിസ്മയാൽദേവദൈത്യ
ക്കൂട്ടംവീക്ഷാക്ഷണേകേററിനനരകഗത
പ്രാണിവൎഗ്ഗങ്ങളോടും
പെട്ടന്നേററംസ്തുതിക്കുന്നളവുദശമുഖൻ
ചെയ്യുചണ്ഡാട്ടഹാസം
കേട്ടോട്ടംകാസരാൽവീണൊരുയമമനൊഹസി–
ച്ചീടിനാരാശരന്മാർ (59)

വിദ്യുജ്ജിഹ്വൻ— നല്ലത് ദേവവ്രത! നല്ലത്. വാക്കു നിമിത്തം നിന്നെക്കുറിച്ച് സന്തോഷിക്കേണ്ടതായിരിക്കുന്നു.

സാരണൻ— ഇവനെ മാത്രമല്ല ഇവൻെറ ഗുരുവിനെക്കുറിച്ചും അങ്ങിനെ തന്നെ.

രാവണൻ— പാരംജനകസംബന്ധി–
യാരെന്നാലുംപ്രിയൻമമ
ചമ്പകപ്പൂക്കൾചേൎന്നാകിൽ
സമ്പുടഞ്ചസുഗന്ധിയാം (60)

സത്യവ്രതൻ— നോം ഇങ്ങിനെ വാക്കുകൊണ്ടു വെറുതെ കലഹിച്ചിട്ട് പ്രയോജനമെന്താണ്. സമയം അതിക്രമിക്കുന്നു. ഗുരുകുലത്തിലേക്കു തന്നെ ഗമിക്കുക.

(എന്നു രണ്ടുപേരും പോയി)

രാവണൻ— നമ്മളും കൌശികീനദിയുടെ സമീപകാനനത്തിന്ന് അലങ്കാരമായിരിക്കുന്ന ഒരു ചൂതവനത്തിൽകൂടി അവിടെയവിടെ സഞ്ചരിച്ച് വൎത്തമാനത്തെ മനസ്സിലാക്കി, ജാനകീജനനത്താൽ സൂചിക്കപ്പെട്ട സുകൃതനിധിയായ ജനകരാജാവിൻെറ സമീപത്തിൽ ചെല്ലുക.

സാരണവിദ്യുജ്ജിഹ്വന്മാർ— തിരുമനസ്സിലെ അഭിപ്രായം പോലെ. (എന്നു എല്ലാവരും പോയി)

---

ഇങ്ങിനെ ഒന്നാമങ്കം

# ജാനകീപരിണയം.

## മലയാളനാടകം

### രണ്ടാമങ്കം.

(അനന്തരം അത്രി മഹഷിയും അനസൂയയും പ്രവേശിക്കുന്നു)

അത്രി— അനസൂയെ! യാഗം ചെയ്യാൻ ഭാവിക്കുന്ന വിശ്വാമിത്രമഹഷി എന്നെ ക്ഷണിച്ചിരിക്കുന്നു. അതിനാൽ ഞാൻ ഭവതിയോടുകൂടി അദ്ദേഹത്തിന്റെ ആശ്രമപദത്തെ പ്രാപിക്കയും ചെയ്യും. എന്നാൽ ജനകരാജാവിനോടുകൂടി ഇവിടെ വന്നിരിക്കുന്ന വത്സയായ സീതെക്കു നോം എന്താണ് സമ്മാനമായിട്ടു കൊടുക്കേണ്ടതു്?

അനസൂയാ— എന്റെ കയ്യിൽ ദേവന്മാർ തന്നിട്ടുള്ള പട്ടവസ്ത്രവും അംഗരാഗവുമുണ്ടല്ലൊ. അതുകളെ ധരിക്കുന്ന കുലസ്ത്രീകൾക്ക് യക്ഷരാക്ഷസാദികൾ എതിത്താൽ കൂടിയും ഭയമുണ്ടാകയില്ല, നിസൎഗ്ഗസിദ്ധമായ ശീലവും പോകയില്ല.

അത്രി— ഇതു കൊള്ളാം, രാവണൻ ജാനകിയെ ചോദിപ്പാനായി ഒരുങ്ങിയിരിക്കുന്നു എന്ന് കേൾക്കുന്നുണ്ടല്ലൊ, (മുൻഭാഗത്തു നോക്കീട്ട്) നനഞ്ഞ താമരയിലകളേയും മൃണാളങ്ങളേയും കയ്യിലെടുത്തുകൊണ്ടു പോകുന്ന ഇവളാരാണ്?

അനസൂയാ— ഇവൾ ജാനകിയുടെ സഖിയായ സുചരിതയായിരിക്കണം, ഇതുകൊണ്ട് ഞാൻ വിചാരിക്കുന്നു മന്മഥാഗ്നികൊണ്ടോ, കഠിനമായ വെയിൽകൊണ്ടിട്ടൊ, സീതെക്ക് ഏററവും സുഖക്കേടാണെന്ന്.

അത്രി— (ഓൎമ്മയെ നടിച്ച്) മന്മഥാഗ്നികൊണ്ടു തന്നെ, എന്തുകൊണ്ടെന്നാൽ, ഞാൻ സമാധിയാൽ കണ്ടിരിക്കുന്നു.

ബാലാസ്താസ്മരസദൃശനാം രാമനെപ്പണ്ടൊരഞ്ചും
കാലേകണ്ടാളൊരുദിനമവനന്നെയോത്തന്നുതൊട്ട്
ലീലാസ്നാനാദികളിലുമനാസക്തയായാളിമാരാൽ
പാലിക്കപ്പെട്ടവളധശയിക്കുന്നുപൂമെത്തയിന്മൽ (1)

ഇരിക്കട്ടെ. ജനകസമീപത്തിലേക്കു തന്നെ നോം ഗമിക്കുക.

(എന്നു രണ്ടുപേരും പോയി)

ഇങ്ങിനെ പൂൎവ്വാംശം.

---

(അനന്തരം സാരണവിദ്യുജ്ജിഹ്വന്മാരോടുകൂടി
രാവണൻ പ്രവേശിക്കുന്നു)

രാവണൻ—

മുന്നംമൈഥിലയാഗഭൂമിയതിൽനിന്നുൽഭൂതയായേററവും
തന്നംഗപ്രഭകൊണ്ടഹോരതിയെയുംനിന്ദിക്കുമക്കന്യയെ
ഇന്നെൻകണ്ണിനുകാണ്മതിന്നുകഴിവുണ്ടായീടുമെന്നോൎത്തുടൻ
വന്നെൻമാനസതാരിലത്ഭുതമിതാതിങ്ങുന്നുസന്തോഷവും (2)

അതിനാൽ സാരണ! നോം ഏതു വഴിയിൽകൂടിയാണു് വിശ്വാമിത്രാശ്രമത്തിലേക്കു പോകേണ്ടതു? പറയൂ.

സാരണൻ— വികങ്കതവനത്തിന്നു തെക്കോട്ടും പലാശവനത്തിന്നു വടക്കോട്ടുമുള്ള ഈ വഴിയിൽകൂടി തന്നെ.

വിദ്യുജ്ജിഹ്വൻ—മഹാരാജാവെ! ഇങ്ങിനെ ഇങ്ങിനെ.

(എല്ലാവരും ചുററിനടക്കുന്നു)

രാവണൻ— സാരണ! കൌശികീനദിയുടെ തീരത്തിലുമുണ്ടോ നന്ദനവനം?

സാരണൻ— ഇല്ല, ഇല്ല.

ശുകനൃമദമോടുമത്തകുയിലിൻകൂട്ടംരസാലങ്ങളിൽ
ശ്ലോകംമെല്ലെവിടന്നിടുന്നവകളുൾപ്പൂഗന്ധമുണ്ടെങ്ങുമേ
ആകാശംക്രമുകങ്ങൾവാഴകൾമറച്ചേററംതെളിഞ്ഞുണ്ടടി
കേകിനൃത്തകളികളാംമുനിവരന്തന്നാശ്രമംതാനിദം (3)

വിദ്യുജ്ജിഹ്വൻ— മഹൎഷിയുടെ ആശ്രമപദത്തിന്റെ രമണീയത ആശ്ചൎയ്യംതന്നെ. ഇവിടെ,

ഏററംപൊങ്ങുംകമുങ്ങിൻഫലനിരകൾപഴുത്താശുവീഴുന്നമന്ദം
കാററാംവിശ്രുന്നകായിൻഫലനമൊടധവളന്തെങ്ങുമാട്ടുന്നരംഭാ
ചുററാംതേന്മാമ്പഴംമാഞ്ഞുവടതിലധികംവീണിരിക്കുന്നതെങ്ങും
കററക്കാർവേണികൊണ്ടുന്തടമൊടിടയുമേനാളികേരങ്ങളാലെ (4

(അണിയറയിൽ)

ചിത്രമെഴുതുവാൻവേണ്ടി ചിത്രസാമാനങ്ങളെ കൊണ്ടുവരു

വാനായി പ്രിയസഖിയായ ശീലവതിയും ശീതോപചാരത്തിനുവേണ്ടി താമരയിലകളെ കൊണ്ടുവരുവാനായി സുചരിതയും എപ്പോൾ ഗമിച്ചുവൊ അതുമുതൽ നിൎജ്ജനസ്ഥലമെന്നു കരുതി ബലവാനായിരിക്കുന്ന കാമദേവൻ എന്നെ ബാധിക്കുന്നു, ഗതിയെന്ത്?

രാവണൻ— (കേട്ടിട്ട) കളമാമ്രാന്തളിർതിന്നി-
ട്ടുളവാംപെൺകോകിലത്തിനുടെനാദം
നളിനശരൻതൻഭോഗാ-
വലിപാഠംപോലെകേൾക്കുന്നു (5)

സാരണൻ— മഹാരാജാവെ! സ്പഷ്ടങ്ങളായ അക്ഷരങ്ങളാൽ മനോഹരമായിരിക്കുന്ന ഇത് കുയിലിന്റെ ശബ്ദമല്ല, എന്നാൽ കിളി ശബ്ദിക്കുകയാണെന്നു ഞാൻ വിചാരിക്കുന്നു.

(പിന്നേയും അണിയറയിൽ)

ഭഗവൻ കാമദേവ! പ്രിയജനത്തെ ചിത്രത്തിലെഴുതി ഒരു പ്രാവശ്യമെങ്കിലും കണ്ടിട്ട്, അനന്തരം അങ്ങെക്കായ്ക്കൊണ്ട് എന്റെ പ്രാണനെ നൽകാം. അതിനാൽ ഒരു ക്ഷണനേരം ക്ഷമിക്കണെ.

രാവണൻ— (കേട്ടിട്ട്) പ്രിയവിരഹത്തെ സഹിപ്പാൻ കഴിയാതെ പരവശയായി ദീനയായിരിക്കുന്ന ഒരു സ്ത്രീ വിലപിക്കുകയാണ്; സാരണ! എന്നാൽ ഇവളാരാണെന്ന് നാലുഭാഗത്തും ചെന്നു നോക്കു.

ഇവളുടെശബ്ദംകിളികുയി-
ലിവശബ്ദിക്കുന്നവണ്ണമതിമധുരം
ഇവളുടെരൂപവുമോൎത്താൽ
ഭുവനമനോഹരിയായിരിക്കേണം (6)

സാരണൻ— കല്പനപോലെ. (എന്ന് ചുററിനടന്നുവന്ന് അത്ഭുതത്തോടുകൂടി) മഹാരാജാവെ! ഇങ്ങിനെ ശബ്ദിച്ചതാരാണെന്ന് ഒരേടത്തും ഒന്നും കാണുന്നില്ല.

രാവണൻ— (ആശ്ചൎയ്യത്തോടുകൂടി താൻ തന്നെ എണീട്ട് നോക്കീട്ട്) ഹെ: ഒരേടത്തും ഒന്നുമില്ല, ഇതെങ്ങിനെ? ഇത് വലുതായ ആശ്ചൎയ്യം തന്നെ.

(പിന്നെയും അണിയറയിൽ)

അനുനയമോടർത്ഥിച്ചും

മനസിജനദയൻമമാധിനൽകീടുന്നു

സാരണൻ— പിന്നെയും ആളില്ലാത്ത വാക്ക്.

രാവണൻ— ആശ്ചൎയ്യം! മേഘമില്ലാത്ത മഴയോ.

വിദ്യുജ്ജിഹ്വൻ— താപസന്മാരുടെ ആശ്രമവ്യാപാരത്തിന്റെ മാഹാത്മ്യം ഇന്നവിധമെന്നു നിശ്ചയിപ്പാൻ കഴിയാത്തതാണല്ലൊ.

(പിന്നെയും അണിയറയിൽ)

ഇനിയൊരുഗതിമമവിഷമമൊ

എല്ലാവരും— (കേട്ടിട്ട്) നമുക്കു കാണ്മാൻ പാടില്ലാത്ത ഒരു സ്ത്രീ കാമവികാരത്താൽ കരയുന്നു നിശ്ചയം. (മൃണാളങ്ങളെയും താമരയിലകളേയും കയ്യിലെടുത്തുകൊണ്ട് 'സുചരിത' പൊട്ടുന്നവെ തിരനീക്കി പ്രവേശിച്ച്) തോഴി! ഇങ്ങിനെയുള്ള ദുർവ്വാക്കുകളെ പറയരുതെ!!

(അനന്തരം തളിർകിടക്കയിലിരുന്നുകൊണ്ട് 'സീത' പ്രവേശിക്കുന്നു)

സീത— പനിമതിസമകാന്തവക്ത്രാദർശനസുഖമൊ. (7)

(എന്ന് മൂർച്ഛിക്കുന്നു)

സുചരിത— തോഴി! ആശ്വസിക്കൂ ആശ്വസിക്കൂ.

(എന്ന് താമരയിലകൊണ്ടു വീശുന്നു)

രാവണൻ—

മല്ലാക്ഷീപ്രിയനെക്കുറിച്ചിവൾവിലാപിച്ചങ്ങുമോഹിച്ചതാ-
ണല്ലെങ്കിൽസഖിവീശുമോകമലിനീപത്രത്തിനാലന്തികെ
ഇല്ലൊട്ടുംമദനാർത്തയാകുമിവളെക്കണ്ടിട്ടുമെൻഭാഗ്യമി-
ങ്ങല്ലെന്നാലതുതന്നെപൊട്ടുമിവളെക്കണ്ടാലഹോവജ്രവും (8)

സാരണൻ— അവളെ കാണുന്നില്ല, സഖിയെ കാണുന്നുമുണ്ട്. ഇത് അത്യാശ്ചൎയ്യം തന്നെ.

വിദ്യുജ്ജിഹ്വൻ— ക്രമത്തിലതും മനസ്സിലാകാം.

സുചരിത— ഹാ കഷ്ടം! കഷ്ടം! ഇവളുടെ സന്താപം അതികലശലായിരിക്കുന്നു, അതുകൊണ്ടു ഞാൻ ചന്ദനത്തളിരുകളുടെ രസത്താൽ ഇവളെ നനെക്കാം.

(എന്ന് കൈകൊണ്ടു ചന്ദനത്തളിരുകളെ കശക്കുന്നു)

രാവണൻ— സുന്ദരിയുടെയുഷ്ണദേഹം
തന്നിലെമാറ്റുവതിനാശുകവരുന്നു
എന്നോർത്തീസഖികയ്യാൽ
ചന്ദനത്തളിരെക്കശക്കുന്നു (9)

സുചരിത— (ഹസിച്ച്) തോഴി! ഈ ചന്ദനച്ചാറ് നിനക്കു സുഖമായിരിക്കുന്നുവോ?

സീത— (പണിപ്പെട്ടാശ്വസിച്ച്) ഞാൻ എത്രകാലം ഇങ്ങിനെ സഖികളെ ബുദ്ധിമുട്ടിക്കേണ്ടി വരും.

സുചരിത— തോഴി! നിന്റെ വല്ലഭൻ നാളെ വരുമെന്നു കേൾക്കുന്നു.

സാരണൻ— ആരാണിവളുടെ വല്ലഭൻ?

രാവണൻ— പുണ്യം ചെയ്യുവനാരൊ അവൻതന്നെ.

സീത— ഇന്നു ജീവിച്ചിരിക്കുന്നവളല്ലെ നാളത്തെ ദിവസത്തിനെ അപേക്ഷിക്കേണ്ടത്.

രാവണൻ— എവന്നാലമിപ്പങ്കജാക്ഷിക്കുചേതോ
ഭവൻദുസ്സഹംപാരമേകുന്നുവോമാൽ
അവൻധന്യനെന്നാകിലുംധന്യനല്ലി-
ന്നിവണ്ണംഭൃശാക്ഷ്യാമുപേക്ഷാനിമിത്തം (10)

സുചരിത— തോഴി! ഇങ്ങിനെ വിചാരിക്കരുതെ! ചിത്രത്തിലെഴുതപ്പെട്ട വല്ലഭനെ നോക്കിക്കൊണ്ട് ഈ ഒരു ദിവസം കഴിച്ചുകൂട്ടു.

(അനന്തരം ചിത്രസാമാനങ്ങളെടുത്ത് ശീലവതി പ്രവേശിക്കുന്നു)

ശീലവതി— തോഴി! ഇതാ ചിത്രപ്പലക. ഇതാ ചിത്രസാമാനങ്ങൾ, (എന്നു കൊടുക്കുന്നു)

സുചരിത— പ്രിയസഖി! നീ ഒരുവിധം ധൈര്യപ്പെട്ടു ചിത്രമെഴുതു.

(സീത നാട്യത്താൽ ചിത്രപ്പലകയെവാങ്ങി ദേഹസ്തംഭം നടിക്കുന്നു)

സുചരിത— തോഴി! നീയെന്തു വിചാരിക്കുന്നു?

ശീലവതി— സുചരിതെ! എന്താണ് ചോദിപ്പാനുള്ളത്? സ-

ഷ്ഠത്തിങ്കൽ ഏതൊരു മഹാനുഭാവനെ മന്മഥൻ കാണിച്ചു കൊടുത്തുവൊ അദ്ദേഹത്തിനെ തന്നെ.

സാരണൻ— മഹാരാജാവെ! ഭാഗ്യത്താൽ തിരുമനസ്സുകൊണ്ട് വദ്ധിക്കുന്നു. ലോകങ്ങളിൽ മഹാനുഭാവൻ തിരുമനസ്സുകൊണ്ടല്ലാതെ വേറെ ആരാണ്?

രാവണൻ— ഇനിക്ക് സന്തോഷം തന്നെ. ഇവിടുന്നങ്ങോട്ടും നോക്കുക.

സീത— പെരുകിനലജ്ജയെവിട്ടി-
ട്ടൊരുവിധമുടൻകൈകൊണ്ടുഞാനാദരാലെഴുതും
ജപരമേക്ഷണനേരത്തെ
അരികിൽപുണ്യംനിനക്കുണ്ടാം (11)

(എന്ന് പണിപ്പെട്ട് ചിത്രമെഴുതുന്നു)

രാവണൻ—
നേത്രംകൊണ്ടിന്നഹമിടവിടാതീക്ഷണംചെയ്തു മാറി-
ച്ചിത്രേനന്നായ്സുമുഖിയെഴുതുംരേഖയെവ്വണ്ണമെന്നാൽ
ശ്രോത്രഗ്രാഹ്യംവളയുടെരവംതാനുമവ്വണ്ണമിപ്പോൾ
ചിത്രേതന്വീപ്രിയനെയെഴുതുന്നെന്നുചൊല്ലുന്നതും (12)

സീത—തോഴി സുചരിതേ! ലഭിക്കാത്ത അദ്ദേഹത്തിനെ പ്രയത്നപ്പെട്ടു ചിത്രത്തിലെഴുതീട്ട് പ്രയോജനമെന്താണെന്ന് എന്റെ മനസ്സ് ലജ്ജിക്കുന്നു. (എന്ന് കണ്ണീർ പൊഴിക്കുന്നു)

രാവണൻ—ഇവൾ കരയുന്നു നിശ്ചയം. എന്തുകൊണ്ടെന്നാൽ,
സ്ഫുടമിഹമിഴിമഷ്യോടൊത്തുഗണ്ഡ-
തടവിനകുങ്കുമരേണുവോടുചേൎന്നും
പൊടുപൊടെനയനാംബുതാമരപ്പൂ-
പ്പൊടികളണിഞ്ഞളിപോലെവീണിടുന്നു (13)

സുചരിത— തോഴി! കരയേണ്ട, അദ്ദേഹത്തിനെ നിനക്കു പ്രയാസംകൂടാതെതന്നെ ലഭിക്കും.

(സീത മുഖം തുടച്ചു ചിത്രമെഴുതുന്നു)

ശീലവതി— [സാകാംക്ഷമായിട്ടു] തോഴി സുചരിതേ! പ്രിയസഖിക്കു അദ്ദേഹത്തിങ്കൽ അനുരാഗം അതികലശലായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, കവിൾത്തടത്തിൽ രോമാഞ്ചത്തോടുകൂടി വിചാരിച്ചുവിചാരിച്ചു, വിറെക്കുന്ന വിരലുകൾകൊണ്ടു വ

രച്ചുവരച്ച്, സന്തോഷത്താൽ വിടൎന്നിരിക്കുന്ന നേത്രങ്ങൾ കൊണ്ടു നോക്കുന്നു.

സുചരിത— അദ്ദേഹത്തിനെ സ്വപ്നത്തിൽ എങ്ങിനെ കണ്ടുവോ അങ്ങിനെ എഴുതേണമെന്നാണ് ഇവളുടെ ആഗ്രഹം.

രാവണൻ— (കേട്ടിട്ട്) മനസ്സേ! നീ അകാരണമായിട്ട് പരിഭ്രമിക്കുന്നതെന്തിന് ഇവിടുന്നങ്ങോട്ടും കൂടി നോക്കുക.

സീത—(എഴുതി ചിത്രത്തെ നോക്കീട്ട്) [ആത്മഗതം]

ഗാത്രംനീലോല്പലമൊടെതിരാംകാന്തിയോടുംമനോജ്ഞം
നേത്രംരണ്ടിന്നരികുകൾചുവപ്പിച്ചുമുട്ടിച്ചുകാതിൽ
ജൈത്രംബാഹുദ്വയമതുതടിച്ചുരുണ്ടേവമിപ്പോൾ
ചിത്രത്തിന്നൊരുവിധമവൻരൂപമവ്വണ്ണമെത്താൻ (14)

(സന്തോഷത്തോടുകൂടി) ഇനി ഇതിൽ,

വില്ലുംകക്ഷ്യിൽവരച്ചുതൂണിയുഗളംപിന്തോളിലുമാറതിൽ
തെല്ലാമ്മാറഥവസ്സുവുംചാരുകരകെട്ടിക്കലുമുണ്ടയാൽ
അല്ലിത്താരിന്നുതുല്യമായവദനേലോലംബജാലങ്ങൾപോ—
ലുല്ലാസേനവിളങ്ങുമാറെഴുതണംശ്മശ്രുക്കൾഗണ്ഡങ്ങളിൽ (15)

(എന്ന് പിന്നെയും എഴുതുന്നു)

രാവണൻ— (ചിത്രത്തെ നോക്കി ദീൎഘശ്വാസംവിട്ട് [ആത്മഗതം] ഇതെന്താണ് വേറെ വിധമായിരിക്കുന്നു. മനസ്സേ! നിന്റെ ആഗ്രഹം വ്യൎത്ഥം തന്നെ.

സീത— (എഴുതി ചിത്രത്തിലുള്ള നായകനെക്കുറിച്ച് തൊഴുതുകൊണ്ട്) ഹേ കാന്ത! ഇപ്പോൾ,

എന്നിൽതീപ്പൊരികൊണ്ടുമന്ദപവനൻവൎഷിച്ചിടുന്നു ധ്രുവം
പിന്നെത്തിങ്കളുമഗ്നികൊണ്ടുതടവീടുന്നൊന്നതാനന്തരമെ
കന്ദൎപ്പന്റെകഠോരകൎമ്മമധുനാചൊല്ലേണ്ടതെന്തെന്നതോ—
ന്നൊന്നുംനീയറിഞ്ഞുകൊണ്ടുനാഥ!വലയുന്നെന്നെത്ത്യജിച്ചീടൊലാ

എന്നുമാത്രമല്ല— മാനത്തെക്കളയുന്ന ഹാ!—— (എന്ന് പകുതി പറഞ്ഞു) [ആത്മഗതം] ചിത്രത്തിലെഴുതപ്പെട്ട വല്ലഭനെക്കുറിച്ച് പരമാൎത്ഥബുദ്ധിയാൽ മൂഢയായ ഞാൻ ശകാരിപ്പാൻ ഭാവിച്ചു. കഷ്ടം! (എന്ന് മറക്കുന്ന വിധം നടിക്കുന്നു)

ശീലവതി— (ചിരിച്ച്) നിന്റെ വാക്കു മുഴുവനുമായില്ലെന്നു തോന്നുന്നു.

സീത— (ലജ്ജയോടുകൂടി) തോഴി! ബാക്കിയൊന്നുമില്ല അദ്ദേഹത്തിനെ എഴുതി കഴിഞ്ഞു.

സഖികൾ— (ചിത്രത്തെ നോക്കി തമ്മിൽ തമ്മിൽ) തോഴി! അദ്ദേഹത്തിൻെറ ആകൃതി ഈ ചിത്രത്തിലെഴുതപ്പെട്ടതുപോലെയാണെങ്കിൽ അദ്ദേഹത്തിങ്കൽ പ്രിയസഖിക്കു ഇത്രയനുരാഗം ജനിച്ചത് ഉചിതം തന്നെ എന്ന് ഞാൻ വിചാരിക്കുന്നു.

സാരണൻ— (നോക്കീട്ട് ആശ്ചര്യത്തോടുകൂടി)

ഉണ്ടാസ്യനളിനത്തിനൊത്തനയനദ്വന്ദ്വംനികംപോലഹോ
നീണ്ടിട്ടുള്ളകരങ്ങൾമാറിഹപരന്നൂററംകൃശംമദ്ധ്യവും
കണ്ടീടുന്നുപദദ്വയത്തിലുമിതാസാമ്രാജ്യചിഹ്നങ്ങളെ
കണ്ടിട്ടില്ലിതുപോലെയാരെയുമഹംമന്നോർകുമാരാണിവൻ (17)

രാവണൻ— [ആത്മഗതം]

ചിത്രേകാണുന്നനവകുവലയശ്യാമമാമസ്യഗാത്രം
ശത്രുക്കൾക്കുംനയനസുഖമേകീടുവാൻപോരുമല്ലോ
ഇത്രത്തോളംമഹിമയിതരന്നില്ലയെന്നോതിടുന്നു
ണ്ടത്രശ്രേഷ്ഠാപ്രകൃതിയിതഹോസജ്ജനശ്ലാഘനീയാ (18)

[പ്രകാശം] വിദ്യുജ്ജിഹ്വ! ചിത്രത്തിലെഴുതപ്പെട്ടവനെ നോക്കു.

വിദ്യുജ്ജിഹ്വൻ— ഞാൻ കാണുന്നുണ്ട്. ഇതാ ഇവനെ,

നന്നായിട്ടരികിൽച്ചുവന്നനയനദ്വന്ദ്വംമഹാത്മാവുതാ
നെന്നോതുന്നിതുവല്ലിയെന്നതുപോൽമാറല്പഭസ്മാങ്കിതം
പിന്നെശ്ശ്മശ്രുലവങ്ങളാൽമധുരമായുള്ളോരുവക്ത്രംയുവാ
വെന്നുംക്ഷത്രിയനെന്നുചാപധരമാംകയ്യുംകഥിക്കുന്നുമേ (19)

സീത— സുചരിതെ! നീ നോക്കു.

(എന്ന് ചിത്രപടത്തെ കാണിക്കുന്നു).

സുചരിത— (ചിരിച്ച്) തോഴി! ഞാൻ കണ്ടിട്ടുള്ളതാണ്, ഇതെല്ലാം അദ്ദേഹം കണ്ടുവെങ്കിൽ നിൻെറ കരാംബുജങ്ങൾക്ക് രത്നവളകളെ സമ്മാനിക്കും.

രാവണൻ— സുചരിത പറഞ്ഞത് സത്യമാണ്. എന്തുകൊണ്ടെന്നാൽ,

എങ്ങുംരേഖകളുംനിറങ്ങളുമിതിൽതമ്മിൽകലർന്നിട്ടുമി
ല്ലംഗന്യാസമതാമുപായമതിനൊക്കട്ടുന്നുമററന്നഹോ

ഭംഗ്യാജീവനമുണ്ടിതികലിതതോന്നീടുന്നിതിന്നാവനും
ഇംഗാനന്ദമുടൻവളൎക്കുമ്മ്'വാംസാമൎത്ഥ്യംജയിക്കുന്നതെ (20)

ശീലവതി— സുചരിതേ! ഞാൻ പറയാം, പ്രിയസഖിയുടെ കരകൌശലത്തെക്കണ്ടിട്ടുതന്നെയാണ് ഞീ മുമ്പേതന്നെ പ്രിയസഖിയുടെ കൈകളിൽ വളകളെ ഇട്ടത്. ആ വളകളെയല്ലെ മുമ്പെ വിശ്വാമിത്രമഹൎഷി 'ഇതുകളിൽ രാക്ഷസാന്ധംകരണമെന്ന രത്നം പതിച്ചിട്ടുള്ളതുകൊണ്ടു രക്ഷയ്ക്കായിട്ട് ഇതുകളെ ജാനകിയുടെ കയ്യിൽ ഇടീക്കണം' എന്നു പറഞ്ഞു നിന്റെ കയ്യിൽ തന്നത്.

(രാവണനും സാരണനും കേട്ടിട്ടു തമ്മിൽതമ്മിൽ മുഖംനോക്കുന്നു)

വിദ്യുജ്ജിഹ്വൻ— (ചിരിച്ച്) കേൾക്കേണ്ടതു കേട്ടു, അറിയേണ്ടതും അറിഞ്ഞു. നമുക്കു കാണ്മാൻ പാടില്ലാതെയിരിക്കുന്ന ഇവൾ സീതയാണ്, ഇവളാൽ ചിത്രത്തിൽ എഴുതപ്പെട്ട ഇവൻ രാമനുമാണ്.

രാവണൻ— സീതയ്ക്കു തന്റെ മേൽ പ്രേമമുണ്ടെന്നു വിചാരിച്ചു ഗൎവ്വിക്കുന്ന നിന്ദ്യനായ രാമൻ ഇവൻ തന്നെയോ?

(കോപത്തോടുകൂടി ചിത്രത്തെക്കുറിച്ച്)

ജനകതനയാപ്രേമത്തിന്നാസ്പദംമമദേഹമെ-
ന്നനവധിഭവാൻഗൎവ്വിക്കേണ്ടിന്നെടോശഠരാഘവ!
അനുപഥമഹംനിന്നെക്കൊൽവാൻനിവൎത്തിയതാടകാ
തനയനിതിനാൽനിന്നെക്കൊല്ലാതടങ്ങിയിരിക്കുമൊ? (21)

സാരണൻ— മഹാരാജാവെ! നോക്കു വിശ്വാമിത്രന്റെ അവിനയത്തെ. എന്തെന്നാൽ അവൻ 'രാക്ഷസാന്ധംകരണ'മെന്ന രത്നം പതിച്ച വളകളെ ഇവൾക്കു കൊടുത്തില്ലേ, തിന്മ മനസ്സുകൊണ്ട് ഇവളെ കണ്ടാൽ ഉടനെ അപഹരിക്കുമെന്ന് അവൻ ഊഹിച്ചിരിക്കും നിശ്ചയം.

വിദ്യുജ്ജിഹ്വൻ— അത് അങ്ങിനെതന്നെ, ആ ക്ഷത്രിയബ്രാഹ്മണൻ സമൎത്ഥനല്ലെ.

രാവണൻ— (ആകാശത്തിൽ വിശ്വാമിത്രനെ ഉദ്ദേശിച്ചു കോപത്തോടുകൂടി ചിരിച്ച്) എട! എട! കൌശികാധമ!

മാരീചന്തന്നെവെൽവാൻസുരപുരമതുനി-
ൎമ്മിച്ചനിന്നുക്കുചൊററി–

സ്വാരംഭസ്തംഭനം ചെയ്യതിന്നു മതി ഭവാൻ
താടകാം ഘോരവേൽവാൻ
പോരും കാപ്പാൻ ത്രിശങ്കും യുധി മമ രിപുവാം
രാമനെപ്പോർക്കാപ്പാൻ
പാരാതെന്നപ്രിയം ചെയ്യിഹ നിജമൃതയേ
നീ കളിക്കുന്നതേവം (22)

സാരണൻ— ആഃ മരിപ്പാനായിട്ടാണു കളിക്കുന്നു എന്നു പറയുന്നതെന്താണ് അവൻ മരിച്ചപോലെതന്നെ.

രാവണൻ— (ആഗ്രഹത്തോടുകൂടി) അതിരിക്കട്ടെ, ജാനകിയെ കാണ്മാൻ ഉപായം ചിന്തിക്കൂ.

സാരണൻ— ഞാൻ ഉപായം കണ്ടിരിക്കുന്നു.

രാവണൻ— (ഉത്സാഹത്തോടുകൂടി) എങ്ങിനെയാണ്?

സാരണൻ— ഇങ്ങിനെ (എന്നു ചെവിയിൽ പറയുന്നു)

രാവണൻ— (ചിരിച്ച്) കൊള്ളാം, താൻ അയോദ്ധ്യകമുനിവേഷം ധരിച്ച് വളകളെ വാങ്ങുവാൻ യത്നിക്കൂ.

സാരണൻ— അങ്ങിനെതന്നെ (എന്നു് എണീറ്റു മുനിവേഷം ധരിച്ചു പ്രവേശിച്ച്) ഹേ! ഞാൻ അയോദ്ധ്യയിലുള്ളവനാണെ, വഴി നടന്നുള്ള ക്ഷീണത്താൽ പരവശനായിരിക്കുന്നു, തണലുകൊണ്ടെങ്കിലും വീശറികൊണ്ടു വീശിട്ടെങ്കിലും എന്നെ ആശ്വസിപ്പിക്കണെ. (എന്നു മൂർഛയെ നടിക്കുന്നു)

വിദ്യുജ്ജിഹ്വൻ— മഹാരാജാവെ! സാരണന്റെ കൗശലത്തെ കണ്ടാലും.

കടിയിൽകിഴിഞ്ഞമൃഗചർമ്മപിംഗമാം
ജടകെട്ടഴിഞ്ഞഥ വിയർപ്പുതുള്ളിയാൽ
നിടിലത്തിൽ മാഞ്ഞ ഭസിതം വഹിച്ചിതാ
നെടുവീർപ്പിടുന്നു ധൃതദണ്ഡനിമ്മുനി (23)

സീത— (സംഭ്രമത്തോടുകൂടി) അയോദ്ധ്യയിലുള്ളാളാണെന്നു കേൾക്കുന്നു, അതുകൊണ്ടു സുചരിതെ! നീ ബ്രാഹ്മണനെ ആശ്വസിപ്പിക്കൂ.

സുചരിത— (അടുത്തുചെന്ന്) ബ്രാഹ്മണ! ആശ്വസിക്കൂ.

(എന്നു് താമരയിലകൊണ്ടു വീശുന്നു)

മുനി— (കണ്ണുമിഴിച്ച്) കാരണംകൂടാതെ എന്നിൽ വാത്സല്യമുള്ള നീ നിമിത്തമായിട്ടു ഞാൻ ജീവിച്ചു.

സുചരിത— [ആത്മഗതം] ഭാഗ്യത്താൽ ബ്രാഹ്മണന്നു ബോധം വന്നു. [പ്രകാശം] അങ്ങുന്ന് ആരാണ്? എവിടെ നിന്നു വരുന്നു?

മുനി— ദശരഥമഹാരാജാവിൻെറ പ്രഥമപുത്രനില്ലേ?

സീത— (സംഭ്രമത്തോടുകൂടി) അദ്ദേഹത്തിന്നെന്താണ്?

രാവണൻ— (അസൂയയോടുകൂടി) താടകാ മാരീചന്മാരെക്കൊണ്ടു കൊല്ലിച്ചു.

സുചരിത— ബ്രാഹ്മണ! ശേഷം പറയുക?

മുനി— എൻെറ നാവു വരളുന്നു.

രാവണൻ— (ചിരിച്ച്) ശത്രുവിൻെറ വർത്തമാനം പറയുന്നതുകൊണ്ടു പൊട്ടിത്തെറിക്കുന്നില്ലേ?

സീത— (ആവേശത്തോടുകൂടി) ഇദ്ദേഹം അനിഷ്ടം പറവാൻ ഭാവിക്കുന്നപോലെ തോന്നുന്നു.

(എന്നു വിഷാദത്തെ നടിക്കുന്നു.)

ശീലവതി— തോഴി! സുചരിതേ! ബ്രാഹ്മണന്നു ജലം കുടിപ്പാൻ കൊടുക്കുക, ശേഷമുള്ള വാക്കിനേയും കേൾക്കുക.

(സുചരിത താമരയിലക്കുമ്പിളിൽ നദീജലത്തെ കൊണ്ടുവന്നു കൊടുക്കുന്നു.)

മുനി— ഞാൻ സ്ത്രീകൾ തരുന്ന ജലത്തെ കുടിക്കയില്ല.

സീത— (കണ്ണീരോടുകൂടി) ഒരു ബ്രാഹ്മണൻ വ്യസനത്താൽ ജലപാനത്തിന്നുകൂടി മടിക്കുന്നു. അതിനാൽ പ്രിയനായ അദ്ദേഹത്തിൻെറ ജീവിതം ഉല്ലേഖമാണെന്നു ഞാൻ വിചാരിക്കുന്നു.

മുനി— [ആത്മഗതം] അവൻെറ മാത്രമല്ല അവനിൽ സ്നേഹമുള്ള വിശ്വാമിത്രൻെറയും. (പ്രകാശം) നിങ്ങൾ പരിഭ്രമിക്കേണ്ട ഇനിക്കു വ്രതമുള്ളതുകൊണ്ട് സത്യമായിട്ടും സ്ത്രീകൾ തരുന്ന ജലത്തെ ഞാൻ കുടിക്കയില്ല.

സുചരിത— സ്വാമിൻ! ശേഷം പറയു.

സീത— ഇപ്പോൾ എൻെറ ഹൃദയം അഗ്നിയുടെയോ അമൃതത്തിൻെറയോ മദ്ധ്യത്തിലിരിക്കുന്നു.

മുനി— ഈ സ്ഥിതിയിലുള്ള എന്നെ കണ്ടാൽ എന്റെമേൽ പ്രിയമുള്ള മാതാപിതാക്കന്മാർ വ്യസനിക്കും നിശ്ചയം.

വിദ്യുജ്ജിഹ്വൻ— (പരിഹാസത്തോടുകൂടി) അവർ മാത്രമല്ല, വിരൂപവേഷം ധരിച്ചിട്ടുള്ളതുകൊണ്ടു രാക്ഷസന്മാരെല്ലാവരും വ്യസനിക്കും.

സീത— വളരെ വ്യസനിച്ചിരിക്കുന്ന എന്റെ ഹൃദയത്തിന്ന് ഈ വാക്കുകൊണ്ട് ആശ്വാസമെന്താണ്?

ശീലവതി— ഇയാൾ രാക്ഷസനാണ് സത്യം. എന്തുകൊണ്ടെന്നാൽ പ്രിയസഖിക്ക് ഈപ്രകാരം വ്യസനത്തെ ഉണ്ടാക്കിതീൎത്ത് പിന്നെ ഒന്നും പറയുന്നില്ല.

മുനി— (ഭയത്തോടുകൂടി) [ആത്മഗതം] ഇവൾ എന്നെ അറിഞ്ഞിരിക്കുമൊ, (ആലോചിച്ചു) ഏ ഉണ്ടാകയില്ല. [പ്രകാശം] ആ രാമചന്ദ്രന്റെ പ്രിയ സഖനാണ് ഞാൻ.

രാവണൻ— (ചിരിച്ചു) സംശയമെന്താണ്, അവനെ കൊൽവാൻ ഒന്നാമതായി യത്നിച്ചവനല്ലെ.

സീത— ഇതും ആശ്വാസത്തിന്ന മതിയായില്ല.

സുചരിത— ബ്രാഹ്മണ! പറയു, പറയു. ഇവിടെ വന്ന കാൎയ്യമെന്താണ്?

മുനി— എല്ലാം നിങ്ങളോടു പറയാം. നിങ്ങൾ രാവണങ്കൽ സ്നേഹമുള്ളവരല്ലല്ലൊ?

സീത— [ആത്മഗതം] ഈ മുനി പ്രിയനായ അദ്ദേഹത്തിന്റെ അതിസ്നേഹിതനാണ് നിശ്ചയം. അതിനാലാണ് ഇങ്ങിനെ പറയുന്നത്.

ശീലവതി— സഖി! സുചരിതെ! രാവണൻ എന്നതാരാണ്?

രാവണൻ— (കോപത്തോടുകൂടി) ഛീ: മൂഢെ! ത്രൈലോക്യത്തെ ജയിച്ച ആളെ നീ അറിയില്ലെ?

മുനി—

ശക്രൻതന്മകുടത്തിൽവെച്ചപദവുംസ്സ്വൎദ്ധമഹാവിഷ്ണുവിൻ
ചക്രംകൊണ്ടുമുറിഞ്ഞപാടുമുടയോനീശാദ്രിപൊങ്ങിച്ചവൻ
ഇക്കാണുന്നവസൃഷ്ടിചെയ്തഭഗവാൻതൻപൌത്രപുത്രാത്മജൻ
ചൊല്ലേറുന്നൊരുദശാസ്യനെന്നുമതിമാൎക്കാക്കാതിരുന്നൊങ്ങി

[നെ (24)

സീത— (കോപത്തോടുകൂടി) അവന്റെ ഗുണങ്ങളെ ഇങ്ങിനെ പറഞ്ഞിട്ടെന്താണ്? രാക്ഷസനായതുകൊണ്ട് അവനിൽ എല്ലാ ജനങ്ങൾക്കും വളരെ ദ്വേഷ്യമാണ്.

രാവണൻ– (മുഖം ചുളിച്ച്) വിദ്യുജ്ജിഹ്വാ! കേൾക്കേണ്ടതു കേട്ടു.

വിദ്യുജ്ജിഹ്വൻ— അതുകൊണ്ടല്ലേ ഇവളെ വശീകരിപ്പാൻ രാമവേഷം ധരിക്കുന്നതു കൂടാതെ ഉപായമൊന്നും കാണുന്നില്ലെന്നു ഞാൻ പറഞ്ഞത്.

രാവണൻ— ഇതു രാവണന്ന് പ്രയാസമാണ്. കണ്ടാലും.

തന്നെകാമിച്ചീടാതുള്ളലസമിഴിയെവേൾക്കുന്നതുംതദ്വിവാഹ—
ത്തിന്നായെല്ലാനരീമനുഷ്യപ്പഴുവടിവുധരിക്കുന്നതുംയോഗ്യമോമേ
ന്നോബാല്യംമുതല്ക്കുമമസഖിജനകൻതന്നെവഞ്ചിപ്പതുംഞാ
നിന്നെൻകാമത്തിനടങ്ങൾകുളവതുചിതമാമോനാവുംമെയശസ്സും

വിദ്യുജ്ജിഹ്വൻ— മഹാരാജാവെ! അകാരണമായിട്ടെന്തിനു ശങ്കിക്കുന്നു?

> ഗതിനമ്മുടെവംശത്തിനു
> ചതിയൊന്നല്ലാതെയില്ലമറ്റൊന്നും
> അതിനാലിവളെഹരിച്ചാൽ
> മതിമുനിർമുഖിയുംക്രമേണവശമാകും (26)

സുചരിത— സഖി ശീലവതി! ആ ലങ്കേശ്വരനെ നീ അറികയില്ലേ? താതജനകൻ എപ്പോഴും മഹാപ്രഭാവനായ അദ്ദേഹത്തെ 'എന്റെ പ്രിയ സഖാവാണ്' എന്ന് പ്രശംസിച്ചുകൊണ്ടിരിക്കുന്നു.

രാവണൻ— അതുകൊണ്ടു തന്നെയാണ് സ്നേഹം നിമിത്തം ഞാൻ ജാനകിയെ അപഹരിക്കാത്തത്.

ശീലവതി— ബ്രാഹ്മണ! ആ ലങ്കേശ്വരനെ അങ്ങ് ഓർമ്മപ്പെടുത്തി. ഞങ്ങൾ അദ്ദേഹത്തിങ്കൽ സ്നേഹമുള്ള രാക്ഷസികളല്ല, എന്നാൽ ഇവൾ ജാനകിയാണ് ഞാനും ഇവളും ജാനകിയുടെ സഖികളുമാണ്.

മുനി— [ആത്മഗതം] കഷ്ടം! 'ഇവൾ ജാനകിയാണ്' എന്നവെറും നിലത്തെ ചൂണ്ടിക്കാണിക്കുന്നു.

സുചരിത— സ്വാമിൻ! ഇപ്പോൾ വിശ്വാസത്തോടുകൂടി പറഞ്ഞാലും.

ശീലവതി— ബ്രാഹ്മണ! അങ്ങ് ക്ഷേമവൎത്തമാനത്തെ പറഞ്ഞു എങ്കിൽ ഉടനെ ജാനകി അങ്ങയുടെ കൈകളിൽ കനകവളകളെ സമ്മാനിക്കും.

മുനി— [ആത്മഗതം] അതിനുതന്നെയാണ ഈ പണി. [പ്രകാശം] മറെറന്താണ് പറവാനുള്ളത്.

സീത— (പരിഭ്രമത്തോടുകൂടി) ഭൂലോകത്തിന്റെ അലങ്കാരം അവസാനിച്ചുവൊ (എന്ന് മൂൎഛിക്കുന്നു).

സഖികൾ— അയ്യോ: തോഴി ജാനകി! അയ്യോ: ഭൂലോകമംഗളദീപികേ! അയ്യോ: സഖീജനവത്സലേ! ഇതുവരെയും ആശ്രയിച്ച തോഴികളെ ഉപേക്ഷിച്ച് ഒട്ടും ദയയില്ലാത്ത നീ ഇയ്യിടെ പരിചയിക്കപ്പെട്ട മനോരഥവല്ലഭനായ അദ്ദേഹത്തിന്റെ പിറകെ പോകുവാൻ തുടങ്ങുന്നുവൊ?

(എന്ന് കരയുന്നു.)

മുനി— നിങ്ങൾ അകാരണമായി എന്തിനിത്ര വ്യസനിക്കുന്നു? എന്റെ വാക്കു കേൾപ്പിൻ.

സഖികൾ— തോഴി! ആശ്വസിക്കു, ആശ്വസിക്കു, ശേഷവും കേൾക്കുക.

(സീതാ ആശ്വസിച്ച് മുനിയെ നോക്കുന്നു).

മുനി— പേശലാംഗി! രാമവേഷമാൎന്നകാമദേവനെ
കൌശികന്റെവേഷമാൎന്നിന്റെപുണ്യസഞ്ചയം
ആശുകൂട്ടിയിങ്ങുകൊണ്ടുപോരുമിന്നതാൻവൃഥാ
ക്ലേശമാൎന്നിരിപ്പതെന്തു? തോഷമോടുവാഴ്കനീ (27)

രാവണൻ— (ചിരിച്ച്) എടോ സാരണ! താൻ മുനിയായിട്ടും പൊളി പറയുന്നതെന്താണ? 'രാമവേഷം ധരിച്ച രാവണനെ കൌശികന്റെ വേഷം ധരിച്ച വിദ്യുജ്ജിഹ്വൻ കൂട്ടിക്കൊണ്ടു വരും' എന്നല്ലെ പറയേണ്ടത്.

സഖികൾ— തോഴി! നീ ഭാഗ്യത്താൽ വൎദ്ധിക്കുന്നു.

(സീത സന്തോഷസംഭ്രമങ്ങളോടുകൂടി എഴുനീററ രണ്ടു വളകളേയും സാരണന്റെ കൈകളിൽ സമ്മാനമായി കൊടുക്കുന്നു).

രാവണൻ— (അത്ഭുതത്തോടുകൂടി)
ജീമൂതത്തെവെടിഞ്ഞുകങ്കണനിറംപൂണ്ടുള്ളസൌദാമിനി—
സ്തോമന്താനിവൾകൈകളിലൊഴുകയെത്തുമിച്ചേററംവിളങ്ങുന്നുവൊ

ഭൂമിവ്യോമവുമെട്ടുദിക്കുമൊരുപോൽമേലോരഗ്നിയാൽതപ്തമാം
ധൂമത്തിന്നുടനീടുകൊണ്ടതിജവംതേടുന്നുവോസാമ്പ്രതം(28)

അത്ഭുതം ഇതെങ്ങിനെ?

കാന്ത്യാശീഘ്രമടച്ചുകണ്ണിതപൊഴുംമെല്ലെത്തുറന്നിട്ടഹോ-
എന്താണെന്നുനടന്നതത്ഭുതമിതുമദ്ധ്യന്നാനോക്കുംവിധൌമുന്നിലായ്
ചന്തംകൊണ്ടുസമസ്തനാരികളെയുംനിന്ദിച്ചുഹേമിന്നലിൻ
കാന്ത്യാവിസ്മിതമാക്കുന്നപോൽദ്രുതമൊരുസ്ത്രീകാണുമാറായിതാ

(അണിയറയിൽ)

മുനികൌശികൻറമഖദർശനത്തിനാ-
യനസൂയയോടുമിഹവന്നൊരത്രിയെ
ജനകൻമുദാർച്ചനകൾചെയ്തുവന്ദനാ-
ത്തിനുതൻറപുത്രിയെവിളിച്ചിടുന്നതെ (30)

ശീലവതി— ഭാഗ്യത്താൽ പ്രിയസഖിക്കു മേൽക്കുമേൽ ശ്രേയസ്സ് കാണപ്പെടുന്നു. മഹാപതിവ്രതയായും പൂജ്യയായുമിരിക്കുന്ന അനസൂയയുടെ ദർശനം പുണ്യത്താലെ ലഭിക്കയുള്ളൂ.

സീത— (അത്ഭുതത്തോടുകൂടി) ഇനിക്ക് വളരെ സന്തോഷമുണ്ട്, അതിനാൽ നോം ഗമിക്കുക.

(എന്ന് എല്ലാസ്ത്രീകളും പോയി)

രാവണൻ— കഷ്ടം! ആ സുന്ദരി നേത്രമാർഗ്ഗത്തെ അതിക്രമിച്ചുവോ?

കണ്ടില്ലക്ഷിതിപുത്രിതൻറശശിപോൽചന്തംകലർന്നാനനം
കണ്ടില്ലക്കുളുർകൊങ്കമൊട്ടുമരയുംമറ്റെന്തുചൊല്ലേണ്ടുഞാൻ
തണ്ടാർസായകവാളുപോലെവിലസുംകോണത്തെമാത്രംമുദാ-
കണ്ടേൻദുർവ്വിധിമറ്റൊരംഗവുമഹോകാണ്മാൻതുണച്ചീലമേ (31)

വിദ്യുജ്ജിഹ്വൻ— സാരണൻറ കൈകളിൽ വളകളെക്കൊട്ടുന്നത് കൈ തിരിച്ചിടുമ്പോഴും അവളുടെ ആ കരപല്ലവത്തെ കണ്ടില്ലേ?

രാവണൻ— ഭാഗ്യത്താൽ അങ്ങ് ഓർമ്മപ്പെടുത്തി.

കിളികൊക്കുപോലെനഖാങ്കുരംചുവന്നും
വളഞ്ഞുംചിരിഞ്ഞംബുജംപോൽപ്രകാരം
വളർന്നുള്ളതൽപാണിപോതോന്നമാതിരത്താൽ
വിളങ്ങുന്നതീക്ഷിച്ചുതാഴ്‌ന്നുഞാനും (32)

മുന്നംഞാൻകൊണ്ടുവന്നുള്ളമരികളിഹവാ–
ണീടിലുംസപ്ങ്ക്തിയാകെ
ചെന്നാലുംരാജകന്യാജനമരികിൽവസി–
ച്ചാലുമില്ലെങ്കിലുംകിം
മിന്നുംപൊൻകങ്കണത്താൽവിലസികമലഗ–
ർവ്വത്തെനീക്കുന്നതാമി–
ത്തന്വംഗിതൻകൈപിടിച്ചാൽദശമുഖനവരെ–
ക്കൊണ്ടുപിന്നെന്തുകാര്യം (33)

വിദ്യുജ്ജിഹ്വൻ— രാമവേഷം ധരിച്ചാൽ തിരുമനസ്സിലേക്ക് ഇത് സാധിപ്പാൻ പ്രയാസമെന്താണ്?

രാവണൻ— നരനുടെവേഷമെടുപ്പതു
മനതാരതവയേതുമിതിനുനകരാം
പരിചൊടുചെയ്യുംരാവണ
നരിവയർമണിയെഗ്ഗ്രഹിപ്പാനായ് (34)

അങ്ങ് വിശ്വാമിത്രവേഷം ധരിപ്പാനായി ഒരുമ്പെട്ടാലും.

വിദ്യുജ്ജിഹ്വൻ— ഞാൻ വിശ്വാമിത്രവേഷം ധരിച്ചുവല്ലോ. സാരണൻ ലക്ഷ്മണവേഷത്തെയും ധരിക്കം.

സാരണൻ— മഹർഷിമാരുടെ മാഹാത്മ്യം വിചാരിച്ചാലവസാനമില്ലാത്തതു തന്നെ. എന്തെന്നാൽ,

കളമൊഴിയാളുടെകാഞ്ചന
വളകളെയെൻകൈകൾകൊണ്ടുവാങ്ങുകയാൽ
കളവല്ലെൻമേനിയെയെ–
ള്ളളവുംകാണ്മാനിനിക്കുമിഹവഹിയാ (35)

(സമീപത്തിൽ നോക്കീട്ട്) ബന്ധുജനങ്ങളെ കാണ്മാനുള്ള സന്തോഷത്താൽ കന്യകമാർ ഈ ചിത്രപടത്തെ മറന്നുപോയോ, എന്നാൽ ഇതിനെ മഹാരാജാവിന്നു കൊടുക്കാം. (എന്ന് ചിത്രപടത്തെ എടുത്ത്) ഇതാ അവളുടെ വളകൾ, ഇതാ ചിത്രപടം .(എന്ന് രാവണന്ന് കൊടുക്കുന്നു)

വിദ്യുജ്ജിഹ്വൻ— മഹാരാജാവേ! കണ്ടാലും. രാക്ഷസാന്ധ്യം കരണരത്നം പതിച്ചിട്ടുള്ള വളകളേയും രാമരൂപം എഴുതപ്പെട്ട ചിത്രപടത്തേയും.

ചെന്താർവിട്ടൽഗമിക്കുംപടിബാഹുനളിനി
കാണ്ഡമാട്ടുന്നുഭംഗ്യാ (50)

ഹാ! പ്രിയേ! ജാനകി! (എന്നു മോഹിക്കുന്നു)

രാവണൻ-- (സംശയത്തോടുകൂടി) ഇവൻ മോഹിച്ചിരിക്കുന്നാണ്. പിന്നെയും ഉത്ഥാനം ചെയ്യുമെല്ലോ. അല്ലെങ്കിൽ ഒരു സമയം പുനരുത്ഥാനം ചെയ്യാത്ത മൂർഛയായിരിക്കുമൊ ഇത്.

സീത-- ഹാ! കഷ്ടം! കഷ്ടം! വിരഹം നിമിത്തം ഭർത്താവിന്ന് ഈ വിധമായ അവസ്ഥ സംഭവിച്ചപ്പോഴും ദുഷ്ടദൈവം എന്നെ കാട്ടിക്കൊടുത്തില്ലല്ലൊ.

(എന്നു വ്യസനത്തോടുകൂടി ഇരിക്കുന്നു)

§ ലക്ഷ്മണൻ-- ജ്യേഷ്ഠ! ആശ്വസിക്കുക, ആശ്വസിക്കുക.

ക്ഷിതിമകളെഹരിച്ചുള്ളാശരന്തന്റെപേരും
ധ്രുതമവനെജയിപ്പാൻമാർഗ്ഗവുംനാമറിഞ്ഞു
അതിജവമൊടുകറാംമാലിസിജ്യേഷ്ഠനെന്തി-
ന്നിഉപൊഴുതുവിചാരംപൂണ്ടുമോഹിച്ചിടുന്നു (51)

§ രാമൻ--(ആശ്വസിച്ച്) ഉണ്ണീ! ഋശ്യമൂകപർവ്വതം എത്ര ദൂരത്തിലാണ്?

§ ലക്ഷ്മണൻ--ജ്യേഷ്ഠ! ഒരു ഭിക്ഷു ഇതാ അടുത്തുവരുന്നു, അദ്ദേഹത്തിനോട് ഞാനിതു ചോദിക്കാം.

§ (അനന്തരം ഭിക്ഷു പ്രവേശിക്കുന്നു)

§ ഭിക്ഷു--ഞാൻ ഭിക്ഷുവേഷത്തോടുകൂടി ആ രാജപുത്രന്മാരുടെ സമീപത്തിൽ വന്നുചേരാം.

രാവണൻ--എന്നാൽ പ്രേരിതനായ ബാലി ഭിക്ഷുവേഷം ധരിച്ച്, ഇവരെ വധിപ്പാനായി വന്നതായിരിക്കാം.

സീത--അനലേ! അയ്യോ കഷ്ടം! അയ്യോ കഷ്ടം!

അനല--തോഴി! അകാരണമായിട്ടെന്താണ് ഭയപ്പെടുന്നത്?

സീത--ആ രാക്ഷസൻ ഭിക്ഷുവേഷംധരിച്ച് എന്നെ എങ്ങിനെ അപഹരിച്ചുവൊ അതുപോലെ മായകൊണ്ട് ആര്യപുത്രനേയും കൊല്ലുവാനിങ്ങിനെ ചെന്നതാണെന്ന് ഞാനൂഹിക്കുന്നു.

അനല--ഇതു നാടകമല്ലെ, എന്നാൽ അങ്ങോട്ടും കാണുക. ഇപ്പോഴും സംഭ്രമിച്ചതുമതി.

§ ലക്ഷ്മണൻ-- ഭഗവൻ ഭിക്ഷോ! നാലു മന്ത്രികളോടുകൂടി സുഗ്രീവൻ വസിക്കുന്ന ഋശ്യമൂകപർവ്വതത്തെ അങ്ങ് അറികയില്ലെ?

§ ഭിക്ഷു--[ആത്മഗതം] ബാലി സുഗ്രീവനെ വധിപ്പാനായി തനിക്കു ചെല്ലുവാൻ പാടില്ലാത്ത ഋശ്യമൂകപർവ്വതത്തിലേക്കു ഇവരെ അയച്ചിരിക്കുന്നതാണൊ. അതുകൊണ്ടായിരിക്കാം എന്റെ സ്വാമി സുഗ്രീവൻ സംശയിച്ചുകൊണ്ട് സൂക്ഷ്മം അറിവാനായിട്ടുതന്നെ പറഞ്ഞയച്ചിരിക്കുന്നതു. എന്നാൽ അത് അങ്ങിനെയായിരിക്കയില്ല. എന്തുകൊണ്ടെന്നാൽ ഉള്ളിൽ ആത്മാവ് പ്രസാദിക്കുന്നു. [പ്രകാശം]

മരുവുവാനത്താൽകണ്ടുക
മുരുജലധരമാലയാൽതലപ്പാവും
അരുവിയിനാൽവാളുമിയ-
ന്നൊരുഗിരിവരനൃശ്യമൂകമിതാ (52)

നിങ്ങളാരാണോ?

കേരള സാഹിത്യ അക്കാദമി

രാവണൻ—[ആത്മഗതം] ഇവൻ ബാലിയല്ല. [പ്രകാശം] മഹാപാശ്വ! നീയറികയില്ലേ? ഇവർ രണ്ടുപേരിൽ ഒരുത്തൻ ഖരനെ വധിച്ച മഹാപാപിയാണെന്നും, മറെറാരുത്തൻ ശൂർപ്പണഖയുടെ മുഖത്തെ വിരൂപപ്പെടുത്തി മഹാപരാധം ചെയ്തവനാണെന്നും.

സീത--[ആത്മഗതം] ഭിക്ഷുരൂപനായിരിക്കുന്ന ഇവൻ രാക്ഷസനല്ല. [പ്രകാശം] അനഘേ! ഇവനറികയില്ലേ ഭാഗ്യഹീനയായ ജാനകിയുടെ ഭർത്താവിന്റെ വേഷം ധരിച്ച അപ്സരസ്ത്രീയാണ് ഒരുത്തിയെന്നും ആ ജാനകിയുടെ ദേവരന്റെ വേഷം ധരിച്ച അപ്സരസ്ത്രീയാണ് മറെറാരുത്തിയെന്നും.

§ ലക്ഷ്മണൻ-- മനുവംശജനേഷരാമനീശാ-
നനുജൻലക്ഷ്മണനാർത്ഥഭാര്യയായ
ജനകാത്മജതന്നെയെന്തുചൊല്ലാം

§ ഭിക്ഷു-- മതി, മതി. അങ്ങോട്ടുള്ള വർത്തമാനം മനസ്സിലായി രാവണൻ അപഹരിച്ചു? എന്ന

§ ലക്ഷ്മണൻ— ഇനിഞങ്ങൾക്കിനനാഥനാൻശരണ്യൻ (53)

§ ഭിക്ഷു— ഞാൻ അദ്ദേഹത്തിന്റെ മന്ത്രിയായ ഹനുമാനാണ്.

എന്നാൽ സൂൎയ്യവംശാലങ്കാരഭൂതനായ ഹേ ദേവ! കേട്ടാലും:

ശ്രേഷ്ഠൻബാലിരവിസുതകളത്രത്തിനെത്താനടക്കി
കഷ്ടംകൊന്നിട്ടവനെയവളെസ്സൂൎയ്യപുത്രന്നുനൽകിൽ
കൂട്ടത്തോടുദ്ഭടവദനരെക്കൊന്നുസൂൎയ്യാത്മജന്താ–
നൊട്ടംവൈകാതയി രഘുപതേ!നിൻകളത്രത്തെനൽകും (54)

എന്തുകൊണ്ടെന്നാൽ സുഗ്രീവൻ രാജാവായ ബാലിയുടെ അൎബ്ബുദകോടിസഹസ്രസംഖ്യയുള്ള ദണ്ഡചക്രത്തിന്ന് നാഥനായി തീരും.

രാവണൻ— (കോപത്തോടുകൂടി) എന്തുപറയുന്നു ഭിക്ഷുഹതകൻ? എന്റെ ചന്ദ്രഹാസം എവിടെ?

ഒന്നാമതീഭിക്ഷുവിനെക്ഷണേന
കൊന്നിട്ടുഞാൻപിമ്പുടനൃശ്യമൂകേ
ചെന്നാശുസുഗ്രീവനെമൂന്നമാത്യ
രൊന്നിച്ചുകൊന്നീടുവനിന്നുതന്നെ (55)

(ആലോചിച്ച്) ഞാനെന്തിനിങ്ങിനെ ബദ്ധപ്പെടുന്നു. ക്ഷത്രിയക്കുട്ടികളെ വധിപ്പാനായി പ്രേരണം ചെയ്യപ്പെട്ട ബാലിതന്നെ അവരുടെ സ്നേഹിതന്മാരായ മററുള്ളവരേയും കൊല്ലുമല്ലൊ.

മഹാപാൎശ്വൻ— സ്വാമി കല്പിച്ചത് ശരിയാണ്.

സീത—അന്യോന്യമുള്ള ഈ നിശ്ചയം നല്ല യോജിപ്പുള്ളതായി കാണപ്പെടുന്നു.

§ രാമൻ– അങ്ങിനെയാകട്ടെ, എന്നാൽ ഋശ്യമൂകപൎവ്വതത്തിലേക്കു നോം ചെല്ലുക. (എന്ന് എല്ലാവരും ചുററിനടക്കുന്നു)

§ രാമൻ—എന്താണിത് പൎവ്വതശിഖരംപോലെ ഉന്നതമായും മാൎഗ്ഗനിരോധകമായുമിരിക്കുന്ന അസ്ഥി സമൂഹം കാണപ്പെടുന്നു.

§ ഹനുമാൻ— ബാലി കൊന്നു വലിച്ചെറിഞ്ഞ ദുന്ദുഭിയുടെ അസ്ഥി സമൂഹമാണിത്.

§ രാമൻ— ഗമിപ്പാൻ വേണ്ടി ഇതിനെ ഞാൻ പൊങ്ങിക്കാം.
(എന്ന് പൊക്കുന്നതായി നടിക്കുന്നു)

§ ലക്ഷ്മണൻ— (ആശ്ചൎയ്യത്തോടുകൂടി) ജ്യേഷ്ഠൻ പാദാംഗുഷ്ഠം

കൊണ്ട് അസ്ഥികൂടത്തെ പത്തുയോജനയ്ക്കകലെ തള്ളിക്കളഞ്ഞുവൊ.

§ ഹനൂമാൻ— [ആത്മഗതം] ഈ രാജകുമാരൻ മഹാബലവാൻ തന്നെ. [പ്രകാശം] ദേവ! യുദ്ധാവസാനത്തിൽ മരിച്ചു ദുന്ദുഭിയുടെ ഈ ദേഹത്തെ വീരനായ വാനരനായകൻ കൈകൾകൊണ്ട് ഒരു യോജന ദൂരത്തിലെറിഞ്ഞു.

§ രാമൻ— (മുൻഭാഗത്തുനോക്കീട്ട്) ഈ സാലതരുക്കളിൽ കാണുന്ന രന്ധ്രങ്ങൾ ആരുടെ ശരംകൊണ്ട് ഉളവാക്കപ്പെട്ടതാണ്?

§ ഹനൂമാൻ— ബാലിയുടെ തന്നെ.

§ ലക്ഷ്മണൻ— പെരുവിരൽകൊണ്ട് ഭൂമിഭാഗത്തെ അമർത്തി ഒരു നിരയാക്കപ്പെട്ട ഈ സാലങ്ങളെ ജ്യേഷ്ഠൻ ഒരു ബാണംകൊണ്ടുതന്നെ ഒന്നിച്ചു മുറിച്ചു കളഞ്ഞുവൊ.

§ ഹനൂമാൻ— (സന്തോഷത്തോടുകൂടി) ദേവ! കണ്ടാലും, കണ്ടാലും. ബാലിയുടെ അനുജനായ സുഗ്രീവൻ മന്ത്രികളോടുകൂടി പർവ്വതശിഖരം വിട്ടിതാ ഇറങ്ങിവരുന്നു. അതുകൊണ്ട് ഞാനിങ്ങിനെ വിചാരിക്കുന്നു.

ദൂരമാർഗ്ഗത്തിൽനിന്നുംപദപെരുവിരലാൽ
ദുന്ദുഭേരസ്ഥിനീക്കി-
പ്പാരിൽസാലങ്ങളേഴുംദ്രുതമൊരുകണയാൽ
ഖണ്ഡനംചെയ്തുവീർത്തി-
സാരന്നുണ്ടുള്ളൊരാര്യൻകപിവരനെഹനി-
ച്ചീടുമെന്നോർത്തിവന്താൻ
പോരുന്നൂസഖ്യലാഭത്തിനുമഥകപികൾ
ക്കീശനായ്വാഴ്വാനും (56)

രാവണൻ— (ആശ്ചര്യത്തോടും ഉദ്വേഗത്തോടുംകൂടി)
ഘോരംദുന്ദുഭിദാനവാസ്ഥിയെപദാഗ്രംകൊണ്ടുനീക്കിക്ഷണാൽ
പാരാതേകശരത്തിനാലെദളനംചെയ്തേഴുസാലങ്ങളെ
പാരംസൂര്യതനൂജനോടുവിരവിൽസഖ്യത്തെയിച്ഛിക്കുമീ
വീരൻബാലിയെയുംഹനിപ്പതിന്നുഹഹാപോരാതെയായ്ത്തീരുമോ

(ആലോചിച്ച്) പൊരുതുന്നവരെല്ലാം
പൊരുതുംകാലനുപോലുമൊരുകാലൻ

തെരുതെരെയുധികല്ലെറിവാൻ
വിരുതൻബാലീജയിപ്പതാരവനെ? (58)

സീത— ആ ദേശാന്തരത്തിൽ ഭാഗ്യത്താൽ ആര്യപുത്രന് പ്രബലനായ ബന്ധുവിനെ ലഭിച്ചു എന്ന് തോന്നുന്നു.

§ രാമൻ— ഇതാ ഇവൻ എന്റെ സമീപത്തിൽ വരുന്നു.

§ (അനന്തരം മന്ത്രികളോടുകൂടി സുഗ്രീവൻ പ്രവേശിക്കുന്നു)

§ സുഗ്രീവൻ— (ആശ്ചര്യത്തോടുകൂടി)

എവരെബാലിയയച്ചി-
ട്ടിവിടെവരുന്നെന്നുനാംഭയപ്പെട്ടു
അവരെത്തന്നെഹനുമാൻ
ജവമെൻപ്രിയരാക്കുവാൻവരുത്തുന്നു (59)

§ ഹനുമാൻ— ദേവ! സുഗ്രീവൻ നമസ്കരിക്കുന്നു.

§ രാമൻ— സ്നേഹിതന്ന് കുശലമല്ലേ.

(എന്ന് ആലിംഗനം ചെയ്യുന്നു)

§ സുഗ്രീവൻ— ദേവ! ഇതിനുമേലാൽ എനിക്കെന്താണ് കുശലമുണ്ടാകേണ്ടത്. എന്തെന്നാൽ അങ്ങുന്ന് സ്നേഹിത എന്നു വിളിക്കുന്നതിനു ഞാൻ പാത്രമായല്ലോ.

§ രാമൻ— സ്നേഹിത! വിശ്രവസ്സിന്റെ പുത്രനായ രാവണനെയും അവൻ വസിക്കുന്ന പുരിയെയും താനറിയുമോ?

(രാവണൻ സുഗ്രീവനെന്തുപറയുമെന്നു ശ്രദ്ധയോടുകൂടി കേൾക്കുന്നു)

§ സുഗ്രീവൻ— ദേവ! ഞാനൊന്നുമറികയില്ല.

മഹാപാർശ്വൻ— തിരുമനസ്സിലെ വാസസ്ഥലത്തെ സുഗ്രീവനുംകൂടി അറികയില്ലേ?

രാവണൻ— (ചിരിച്ച്) എന്നാൽ അമാത്യൻ കേൾക്കുക.

മുന്നംഞാൻപഞ്ചവട്യാംക്ഷിതിമകളെഹരി
ച്ചിങ്ങുപൂങ്കാവിലാക്കി-
ട്ടന്നെൻവാസംമഹേന്ദ്രംവരെവനമതിലു-
ള്ളോർമറക്കണമെല്ലാം
എന്നാരാധിച്ചുപോലെപ്പുരരിപുവരമേ-
കീടിനാൻതന്നിമിത്തം

തന്നെദേവേന്ദ്രപുത്രാനുജനവനറിവു
ണ്ടെങ്കിലുമാമ്മറന്നു (60)

സീത— അനലേ! വാനരനാഥനായ ഇവനും ലങ്കാപുരന്റെ വർത്തമാനത്തെ അറിയുന്നില്ല. അതിനാൽ എന്നെ അശോകവനത്തിൽ രാക്ഷസികളാൽ തടുത്തുവെക്കപ്പെട്ടിരിക്കുന്നതായിട്ട് ആര്യപുത്രനോട് ആരാണ് പിന്നെ പറവാനുള്ളത്?

അനല— തോഴി! ഇനിയും നീയെന്തിനിങ്ങിനെ വ്യസനിക്കുന്നു? സുഗ്രീവന്റെ ഭടന്മാരിൽ ആരെങ്കിലും ഇവിടെവന്ന് നിന്നെക്കണ്ടിട്ട് അദ്ദേഹത്തിനോട് വർത്തമാനത്തെ അറിയിക്കില്ലെ?

§ സുഗ്രീവൻ-- എന്നാൽ ആകാശത്തിൽകൂടി ഒരു രാക്ഷസൻ ഒരു രാജകന്യകയെ കൊണ്ടുപോകുമ്പോൾ ആ കന്യക ആഭരണങ്ങളെ പൊതിഞ്ഞിട്ടുള്ള ഈ ഉത്തരീയത്തെ എന്റെ സമീപത്തിലിട്ടു (എന്ന് കൊടുക്കുന്നു)

§ രാമൻ-- (നോക്കീട്ട്) അവളുടെ തന്നെ ഈ ഉത്തരീയം.
(എന്ന് വാങ്ങുന്നു)

രാവണൻ— (ആവേഗത്തോടുകൂടി) ജാനകി ഇങ്ങിനെ ഉത്തരീയത്തെ താഴത്തിട്ടതുംകൂടി ഞാൻ അന്ന് ബദ്ധപ്പാടുകൊണ്ട് അറിഞ്ഞില്ല.

സീത— ഞാൻ താഴത്തിട്ട ഉത്തരീയം ഭാഗ്യത്താലന്നുതന്നെ ആര്യപുത്രന്റെ കയ്യിൽ ചെന്നു.

§ രാമൻ— (സന്തോഷത്തോടും വ്യസനത്തോടുംകൂടി) [ആത്മഗതം] ഇതവളുടെ തന്നെ.

ഇക്കാണുംചേലകാന്താകുചതടമകരീ
പത്രകസ്തൂരിയോടും
പൊക്കംകൊണ്ടിന്ന്യാവുംചേർന്നൊരുമുലയിണയെ
സ്വല്പമായിട്ടുകാട്ടും
നോക്കുംപ്പോളംഗമോടുംസുമുഖിയിതിനെഞാ—
നഴിക്കുന്നനേരം
ചിക്കെന്നൊന്നെച്ചിലപ്പോളിതിനുടെതലയാൽ
വിദ്രുമേപോരലാംഗി (61)

രാവണൻ— രാജപുത്രന്റെ ഈ ഉൽകണ്ഠ ഏററവും വലുതാ

യിരിക്കുന്നുവെല്ലൊ, (ആശ്ചൎയ്യത്തോടുകൂടി) പ്രാണനെ പിന്നെ കളയുന്നതുമില്ല.

സീത— (ഉദ്വേഗത്തോടുകൂടി) എന്നെ കൂടാതെ എന്റെ ഉത്തരീയത്തെ കണ്ടിട്ട് ആൎയ്യപുത്രൻ അവസ്ഥാന്തരത്തെ പ്രാപിച്ചുവൊ.

§ രാമൻ— [പ്രകാശം] പ്രിയയുടെ ആഭരണങ്ങളെ കാണട്ടെ. (എന്ന് ഉത്തരീയത്തെ അഴിച്ച് കണ്ണീരോടുകൂടി നോക്കിക്കൊണ്ട്) [ആത്മഗതം]

മല്ലാക്ഷികൊങ്കയിലണിഞ്ഞംഗരാഗമതു
ചേൎന്നുള്ളഹാരമിതുതാൻ
ചൊല്ലാമിതെൻതരുണിസല്ലീലയാനമറിയി-
ക്കുന്നനൂപുരയുഗം
കില്ലില്ലിതക്കനകകാഞ്ചീ-

രാവണൻ— ആഭരണങ്ങളെ കണ്ടാൽ ഈ രാജപുത്രൻ പ്രാണനെ കളയും നിശ്ചയം.

സീത— ആൎയ്യപുത്രൻ ഇങ്ങിനെ ചിന്താസക്തനായി എന്നുള്ളതിനാൽ എന്റെ ഹൃദയം അമൃതത്തിലും അഗ്നിയിലും വീണപോലെയിരിക്കുന്നു.

§ സുഗ്രീവൻ— [ആത്മഗതം] ഇദ്ദേഹം ഇതുകളെ കണ്ടതുകൊണ്ട് ജാനകിയെ സ്മരിക്കുന്നു നിശ്ചയം. അതുകൊണ്ടു തന്നെയാണ്,

കളഭാഷിണിയെസ്മരിച്ചുകണ്ണീ-
രുളവായുള്ളൊരുരാഘവന്റെവക്ത്രം
വെളിവിൽജലബിന്ദുചേൎന്നപൊങ്ങും
നളിനംനൂതനമെന്നപോൽമനോജ്ഞം (63)

[പ്രകാശം] സ്നേഹിത! വ്യസനിക്കേണ്ട ജാനകിയെ ലഭിക്കും.

§ രാമൻ— (അനുസ്മരണത്തോടുകൂടി) [ആത്മഗതം]

* * ചിലപ്പൊളിതുഞാ-
നങ്ങഴിക്കുമുടനെ
കല്യാണികെട്ടുമതിനാലെല്ലാണ്ടുഞങ്ങളുടെകൈ-
ക്കോക്കുശങ്ങളുളവാം (62)

[പ്രകാശം] ലക്ഷ്മണ! എന്നെ താങ്ങിക്കൊൾക.

(എന്ന് മോഹിക്കുന്നു)

രാവണൻ— ഇന്നി എന്താണ്. ഇവന്റെ കഥ ഇതോടുകൂടി അവസാനിച്ചില്ല. (എന്ന് സന്തോഷത്തോടുകൂടി എഴുനീല്ക്കുന്നു)

മഹാപാർശ്വൻ— ഇത് നാടകമാണ് (എന്ന് തടുക്കുന്നു)

സീത— ആര്യപുത്രന്റെ ആ മനോവ്യാപാരത്തെ അറികയാൽ ആ അവസ്ഥകളെ വിചാരിച്ച് എന്റെ മനസ്സിന്ന് എങ്ങിനെയോ ഒരു വികാരം ഭവിക്കുന്നു. അതിനാൽ ഞാനെന്നുചെയ്യട്ടെ. (എന്ന് മോഹിക്കുന്നു)

അനല— തോഴി! ആശ്വസിക്കു, ആശ്വസിക്കു.

§ ലക്ഷ്മണൻ— ജ്യേഷ്ഠ! ആശ്വസിക്കു, ആശ്വസിക്കു.

§ രാമൻ— (ആശ്വസിച്ച്) സുഗ്രീവ! സഖ്യത്തെ താനാഗ്രഹിക്കുന്നുണ്ടെങ്കിൽ ഞാനിതാ കൈ കാണിച്ചിരിക്കുന്നു.

§ (സുഗ്രീവൻ സന്തോഷത്തോടുകൂടി കൈകൊണ്ട് രാമകരത്തിൽ പിടിക്കുന്നു)

കേരള സാഹിത്യ അക്കാദമി

§ (അണിയറയിൽ)

എന്നിഷ്ടൻരാവണൻതൻപരിജനവിധനാം
ചെയ്യുയുദ്ധത്തിലെന്ന–
ല്ലിന്നാറാംവൈരിയാമെന്നഗ്രജനുസഖിയായ്
തീർന്നവനെന്നവേഗാൽ
കൊന്നീടാൻകയ്യിലന്നീവലിയശിലയെഞാൻ
ഓങ്ങിവന്നെന്നുമുന്നം
വെന്നോരിക്കുട്ടിയോടൊന്നെതിരിടുകിലിനി–
ക്കില്ലഹോമാനഹാനി (64)

§ സുഗ്രീവൻ— ബാലിതന്നെ വന്നിങ്ങിനെ പറയുന്നുവൊ.

§ ഹനുമാൻ—[ആത്മഗതം] അഹോ! സുഗ്രീവന്റെ ഉദാസീനത. എന്തെന്നാൽ ബാലിക്ക് പ്രവേശിപ്പാൻ പാടില്ലാത്ത ഋശ്യമൂകശിഖരത്തെ വിട്ടു ഈ വനാന്തരത്തിൽ വന്നുവെല്ലൊ. ആകട്ടെ രാമസന്നിധിയിലാകയാൽ ഇവന്നു അഭയം സിദ്ധിക്കും.

§ രാമൻ— (സന്തോഷത്തോടുകൂടി) ഇവന്റെ ശബ്ദം സിംഹധ്വനിപോലെയിരിക്കുന്നു.

§ ലക്ഷ്മണൻ— (കോപത്തോടുകൂടി) എട! എട! ദുരാത്മാവേ! മ

രാവണൻ—ബാലി ഈ പറഞ്ഞത് ശരിയാണ്.

സീത—(വ്യസനത്തോടുകൂടി) തോഴി! അനഘേ! ഇതു എങ്ങിനെയായി തീരുമോ എന്ന് എന്റെ മനസ്സ് ചലിക്കുന്നു.

അനഘ—രഘുകുമാരൻതന്നെ അവനെ ജയിക്കും.

§ രാമൻ—എന്നാൽ യുദ്ധം ചെയ്വാൻ യോഗ്യമായ ആ പ്രദേശത്തിലേക്കു ഞാനിതാ വരുന്നു. (എന്ന് പോയി)

§ (അണിയറയിൽ)

അയ്യോ! ഭാഗ്യഹീനയായ ഞാൻ ഹതയായി. കല്ലേറിയുന്നതിനു മുമ്പുതന്നെ കൈവേഗമുള്ള രഘുകുമാരൻ സർപ്പം പോലെ ഭയങ്കരമായ ഒരു ശരത്തെ പ്രയോഗിച്ചു. അത് എന്റെ ഭർത്താവിന്റെ പ്രാണനെ അപഹരിച്ചു കൊണ്ടു പോയി എന്ന് കേൾക്കുന്നു.

§ സുഗ്രീവൻ—ബാലിയെ കൊന്നുവോ, അതുകൊണ്ടുതന്നെയാണ് ബാലിവധം കേട്ട് വ്യസനിച്ചുകൊണ്ട് താര ഗുഹയിൽനിന്ന് വെളിക്കുവന്നു കരയുന്നത്. ലക്ഷ്മണ! എന്നാൽ ഞാൻ പരിവാരങ്ങളോടുകൂടി രാമപാദങ്ങളെ ആശ്രയിപ്പാൻ പോകുന്നു.

(എന്ന് പരിവാരങ്ങളോടുകൂടി പോയി)

രാവണൻ—എന്ത! രാമൻ ബാലിയെ സംഹരിച്ചുവോ! ഇതെങ്ങിനെ വിശ്വസിക്കാം. കല്ലിനെ വെള്ളം താഴ്ത്തുമാറില്ലല്ലോ.

§ (അണിയറയിൽ)

പോരിൽദ്രുതംതുണ്ടുകീറി ക്രൂരരക്ഷോഗണങ്ങളാംപൊട്ടിച്ചുമഹാ
സപ്തർഷിദീപമാല്യംധരിച്ചും
ഘോരംസപക്ഷകക്ഷകിടന്നദ്ദശാസ്യന്റെശീർഷങ്ങ-
ളാട്ടീട്ടിടിച്ചുള്ളതെല്ലാംസഹിച്ചും
താരാകലാപംചന്ദ്രകംകുങ്കുമംകൊണ്ടുമാറിക്കു
മീബാലിമാറെപ്പിളർന്നക്ഷണത്തിൽ
ശ്രീരാമബാണീഗതംബാണമേകംകണമിന്നാശു-
ശ്രാഗാധാരാവതാരംമംഗളമതെ (68)

മഹാപാർശ്വൻ—മഹാരാജാവെ! ബാലിവധത്താൽ സന്തോഷം നിറഞ്ഞിട്ടുള്ള സുഗ്രീവന്റെ ക്ഷേമവിചാരത്തെ സൂചിപ്പിക്കുന്ന വാക്യമാണിത്.

രാവണൻ—(കോപത്തോടുകൂടി എഴുന്നീററ്) യുദ്ധത്തിൽ ദയ കൂടാതെ ദിക്പാലവൃന്ദത്തെ മർദ്ദനം ചെയ്യു രാവണനല്ലെ ഞാൻ. അതിനാൽ സംഭവിക്കാത്ത കഥയെ അഭിനയിച്ച ഈ അപ്സരസ്ത്രീകളുടെ തലമുടിയെ അറുക്കുവാനായി ഞാൻ കല്പന കൊടുക്കാതിരിക്കുമൊ.

മഹാപാർശ്വൻ—(തൊഴുതുകൊണ്ട്) പ്രസാദിക്കണെ മഹാരാജാവ് പ്രസാദിക്കണെ. ഇപ്രകാരം ഈ നാടകത്തെ നിർമ്മിച്ചത് പൂജ്യനായ ശുക്രമഹർഷിയാണെല്ലൊ; അതിനാൽ ഇതിൽ അസത്യകഥ ഉണ്ടായിരിക്കയില്ല.

രാവണൻ—[ആത്മഗതം] എന്നാൽ ഇത് സത്യം തന്നെ. [പ്രകാശം] (വ്യസനത്തോടുകൂടി) അയ്യോ! എന്റെ പ്രിയസുഹൃത്തെ! അയ്യൊ! ദുന്ദുഭിദാനവനോടുള്ള യുദ്ധത്തിൽ ബാഹുവിക്രമത്തെ കാണിച്ച ഹേ! വാനരസാർവ്വഭൌമ!

ചണ്ഡഹനവിരാധനംഖരനുമെന്നാലുംജയിച്ചീടുവാൻ
ചിന്തതിൽകരുതീടുന്നതവസാഹായ്യത്തെഞാൻമുഖ്യമായ്
എതിരാളിയായവസ്ഥബലവാനാകുന്നിതാകെങ്കിലൊ
സത്യംലങ്കയിലുള്ളവർക്കിതുമഹാനിർഭാഗ്യതാഹേതുവാം (൬൭)

§ ലക്ഷ്മണൻ— ജ്യേഷ്ഠൻ ബാലിയെ ജയിച്ചുവന്നുവൊ.

§ (അനന്തരം രാമൻ പ്രവേശിക്കുന്നു)

§ രാമൻ—ഉണ്ണി! ലക്ഷ്മണ! രാജ്യാഭിഷേകത്തിനായ്ക്കൊണ്ട ഈ സുഗ്രീവനെ പരിവാരങ്ങളോടുകൂടി കിഷ്കിന്ധയിലേക്കയക്കേണ്ടതാണ്. യുവരാജാവാക്കുവാനംഗദനേയും.

§ ലക്ഷ്മണൻ—ജ്യേഷ്ഠൻ ദീനജനങ്ങളിൽ ദയാലുവല്ലെ.

സീത—അതങ്ങിനെതന്നെ. എന്നാൽ ആര്യപുത്രൻ എന്നെ ദീനയായിട്ട് അറിയുന്നില്ല.

അമല—തോഴി! നീ എന്തുപറയുന്നു! അദ്ദേഹം എന്തിനായിട്ടാണ് രണഭയങ്കരനായ ബാലിയെ അതിപ്രയാസപ്പെട്ട് സംഹരിച്ചത്.

§ (അണിയറയിൽ)

ശ്രീരാമൻബാലിയെക്കൊന്നടലിലിനസുത-
നേകിനാൻരാജ്യമിപ്പോൾ

പാരാതെ പോടയച്ചാൻ കപികളെയവനും
സീതയെത്തേടുവാനായ്

§ രാമൻ—നമുക്കു വളരെ വളരെ സന്തോഷം! ഉണ്ണി ലക്ഷ്മണ! ജാനകിയുടെ വർത്തമാനം അറിയുന്നതുവരെ നോം ഈ പ്രസ്രവണപർവ്വതത്തിൽ വസിക്കുക.

(എന്ന് രണ്ടുപേരും പോയി)

അന്തർന്നാടകം സമാപ്തം.

---

രാവണൻ-- (ആലോചിച്ച്) നോമിവിടെ പ്രതിക്രിയ എന്താണ് ചെയ്യേണ്ടത്?

സീത— (സന്തോഷത്തോടുകൂടി) അനലേ! നിന്റെ വാക്ക് സത്യംതന്നെ.

(അണിയറയിൽ)

സഖേ! ശുക! താൻ കണ്ടന്നില്ലേ?

വീരൻ സമ്പാതിവാക്കാൽ വിദിതജനകജാ
വാസനായ് ലങ്ക കാണ്മാൻ
പോരുന്നുണ്ടബ്ധി ലംഘിച്ചുവരിലൊരുവനാ
മഞ്ജനാസൂനുവേഗാൽ (70)

(പിന്നെയും അണിയറയിൽ)

സഖേ! ശാർദ്ദൂല! ഈ വർത്തമാനത്തെ നോം കണ്ടതുപോലെ ലങ്കേശ്വരനോടുണർത്തിപ്പാനായി ചെല്ലുക.

രാവണൻ— ഞാനയച്ചിട്ടുള്ള ചാരന്മാരായ ശുകശാർദ്ദൂലന്മാരുടെ സല്ലാപമാണൊ ഇത്. അഹോ! രാമവൃത്താന്തത്തെ അറിവാനായി ചാരന്മാരെ അയപ്പാനുംകൂടി ഞാൻ മറന്നുപോയി (ആലോചിച്ച്)

ചിന്തിച്ചു ജാനകിയെ മാരശരാർത്തിയോടു
മന്തഃപുരത്തിലനിശം വെറുതാണിട്ടും ഞാൻ
മന്ത്രാദി കാര്യമിഹ വേണ്ടതു ചെയ്വതിന്നായ്
മന്ത്രിപ്രവീരരുടെ കൌശലമോയിതെല്ലാം (71)

മഹാപാർശ്വൻ— (ചിരിച്ച്) മഹാരാജാവെ! ഇതിനായിട്ടുതന്നെയാണ്, ഈ നാടകത്തെ തിരുമനസ്സിലേക്കു കാണിച്ചത്.

സീത— (സന്തോഷത്തോടുകൂടി) തോഴി അനലേ! ഹനുമാൻ

സമുദ്രലംഘനം ചെയ്യുന്നു എന്ന് കേൾക്കുന്നു. അതിനാൽ നോം അശോകവനത്തിൽതന്നെ ചെല്ലുക. (എന്ന് രണ്ടു പേരും പോയി)

രാവണൻ— മഹാപാൎശ്വ! എന്നാൽ ഞാൻ പരിജനങ്ങളോടിങ്ങിനെ കല്പിക്കുന്നു.

പററിക്കട്ടേജലത്തെകപിബലവഴിയിൽ
കാച്ചുന്നില്ലുന്നവൃക്ഷം
മുററംചേരട്ടിച്ചിടട്ടെമതിലതിവലുതായ്
മുള്ളിനാൽതീൎത്തിടട്ടെ
കാററിൻപുത്രൻകടപ്പാനിഹപഴുതരുതെ
ന്നോതണംലങ്കയോട്ടും
ചെററാലോചിച്ചിടാംഞാൻസചിവരൊടിനിവേ-
ണ്ടുന്നകാൎയ്യത്തെയിപ്പോൾ (72)

(എന്ന് മഹാപാൎശ്വനോടുകൂടി പോയി)

---

ഇങ്ങിനെ ആറാമങ്കം.

---

# ജാനകീപരിണയം.

മലയാളനാടകം

---

## ഏഴാമങ്കം.

---

(അനന്തരം ശൂൎപ്പണഖ പ്രവേശിക്കുന്നു)

ശൂൎപ്പണഖ— (മാറത്തടിച്ചു കരഞ്ഞുകൊണ്ട്) അയ്യോ! ആൎയ്യദശഗ്രീവ! അയ്യോ! ആൎയ്യകുംഭകൎണ്ണ! ഉണ്ണിമേഘനാദ! നിങ്ങൾ ഇഹലോകത്തെ വെടിഞ്ഞുപോയൊ, അയ്യോ! അതികായ! അയ്യോ! ത്രിശിരസ്സേ! അയ്യോ! ദേവാന്തക! അയ്യോ! നരാന്തക! അയ്യോ! കുംഭ! നികുംഭ! നിങ്ങളും അക്ഷകുമാരനൊന്നപോലെ കഥാശേഷന്മാരായി തീൎന്നുവൊ, അയ്യോ! ഭാഗ്യഹീനയായ ഞാനെന്തുചെയ്യേണ്ടു, ഇപ്പോൾ ഈ ദുഃഖത്തെ

ൽ എൻെറ ഹൃദയം മുമ്പ ഹനൂമാൻെറ വാലാഗ്രത്തിൽ
നിന്ന പകൎന്ന വഹ്നിയാൽ ലങ്കാപുരത്തിലുള്ള ഗൃഹസമൂഹ
മെന്നപോലെ ദഹിക്കുന്നു. (കോപത്തോടുകൂടി) അതിനാലി
പ്പോഴും രാക്ഷസവംശത്തിന്ന കാളരാത്രികളായ ആ ക്ഷത്രിയ
കുട്ടികളെ ഞാൻ സ്ത്രീയെന്നിരിക്കിലും എൻെറ ശക്തിക്കുത
ക്കവണ്ണം ഉപദ്രവിക്കുവാൻ യത്നിക്കുന്നുണ്ട്. (മുൻഭാഗത്തു
നോക്കീട്ട്) ഇവിടെ കുമാരവിഭീഷണൻെറ മന്ത്രിയായ സ
മ്പാതി പുഷ്പകവിമാനത്തെ കൊണ്ടുവന്ന സുഗ്രീവൻെറ കു
ടാരത്തിനകത്തുവെച്ചു വസിക്കുന്നുവോ. ഇവനാണെല്ലോ
കുമാരവിഭീഷണന്ന ശത്രുപക്ഷത്തിൽ പ്രവേശിപ്പാനുത്സാഹ
ത്തെ ഉണ്ടാക്കിത്തീൎത്ത ലങ്കാപുരത്തെ നശിപ്പിച്ചത്. കുമാ
രവിഭീഷണന്ന രാജ്യം ലഭിച്ചതുകൊണ്ട എനിക്ക സന്തോ
ഷമില്ല. എന്തുകൊണ്ടെന്നാൽ അവൻ രാക്ഷസകുലത്തിന്ന
വിരുദ്ധമായ കാൎയ്യത്തെയാണ നിത്യവും ആരംഭിക്കുന്നത്.

(അനന്തരം സമ്പാതി പ്രവേശിക്കുന്നു)

കേരള സാഹിത്യ അക്കാദമി

സമ്പാതി— (ആശ്ചൎയ്യത്തോടുകൂടി)

എന്തൊരത്ഭുതമല്ലുരാമൻെറബലമീവാരാശിയിൽസേതുവെ-
ച്ചുബന്ധിച്ചാവഴിവന്നുകൊന്നതരസാ പോരിൽദശഗ്രീവനെ
എന്തൊരത്ഭുതമാശ്രിതകൃപയെമുൻസംശ്രുത്യനാൽകീശനാ-
ന്നന്തേവന്നവിഭീഷണന്നുദയയാലങ്കാധിപത്യത്തെയും (1)

(പാൎശ്വഭാഗത്തിലായി ദൂരത്തിൽ നോക്കീട്ട്)

ഇതാ ശൂൎപ്പണഖ വ്യാകുലപ്പെട്ടിരിക്കുന്നവളെപ്പോലെ കാ
ണപ്പെടുന്നു. ദുഷ്ടയായ ഇവൾക്ക ധൎമ്മാത്മാവായ വിഭീഷ
ണന്ന രാജ്യം ലഭിച്ചതു സമ്മതമല്ല. അതുകൊണ്ടായിരി
ക്കാം ഇവൾ ഇങ്ങിനെയിരിക്കുന്നത്. ഇരിക്കട്ടെ ചോദിക്കാം.
ഹേ ശൂൎപ്പണഖേ! നീ എന്തുകൊണ്ടാണ വ്യാകുലപ്പെട്ടവ
ളെപ്പോലെയിരിക്കുന്നത്?

ശൂൎപ്പണഖ— [ആത്മഗതം] സ്വജനങ്ങളെല്ലാം മരിച്ചിട്ടും നീ
ജീവിച്ചിരിക്കുന്നുവെല്ലോ അതുകൊണ്ടുതന്നെ. [പ്രകാശം]
ലങ്കേശ്വരനെ ജയിച്ച ഭൎത്താവിനെ ദൎശിപ്പാനായി ജാനകി
യെ വിളിച്ചുകൊണ്ടുപോകുമ്പോൾ അഭിമുഖമായിട്ടു ചെന്ന

എന്നെ മൂക്കില്ലാത്തവളാം എന്നു പറഞ്ഞ്, വെള്ളിത്തടിക്കാർ ദ്ദൂരത്തിലോടിച്ചു.

സമ്പാതി— ശരിതന്നെ, നീ മുറിമൂക്കിയല്ലെ; അതുകൊണ്ടാണ് ഓടിച്ചത്, നിമിത്തശാസ്ത്രക്കാരിങ്ങിനെ പറയുന്നുണ്ടല്ലൊ: 'യാത്ര പുറപ്പെടുന്നവൻ നേരിട്ട് മൂക്കില്ലാത്ത മുഖം കാണുന്നത്, വരാനിരിക്കുന്ന ദുഃഖത്തിന്റെ സൂചകമാണ്' എന്ന്. അതുകൊണ്ട് ന്യായമായ പ്രവൃത്തിയിങ്കൽ നീ എന്തിനിങ്ങിനെ ദുഃഖിക്കുന്നു. നിന്നെ കണ്ടതിനാൽതന്നെയാണ് ചന്ദ്രനെക്കാണ്മാൻ ചകോരിയെന്നപോലെ ബഹുകാലമായി ഭർത്താവിനെ കാണ്മാൻ കൊതിച്ചിരിക്കുന്ന ആ ജാനകി ദർശനസമയത്തിങ്കൽ ആ രാമമഹാരാജാവിന്റെ പരുഷവാക്കു കേട്ടിട്ട് അഗ്നിയിൽ പ്രവേശിച്ചത്. പിന്നെ അഗ്നിഭഗവാൻ 'ഇവൾ പരിശുദ്ധയാണ്' എന്നുപറഞ്ഞ് ആ ജാനകിയെ ശ്രീമാനായ അദ്ദേഹത്തിന്ന് കൊടുക്കുകയുംചെയ്തു.

ശൂർപ്പണഖ— ആകട്ടെ, ആ രാമദേവനിപ്പോൾ എന്തു ചെയ്വാൻ വിചാരിക്കുന്നു?

സമ്പാതി— മറ്റെന്താണ്.

പൌലസ്ത്യന്തന്നെയുദ്ധേ കരിമുററികണ-
ക്കുട്ടുകൊന്നിട്ടു വഹ്നി
ജ്വാലത്താൽ സ്വച്ഛയാം ഭൂസുതയെയുമഥ പൊൻ
ത്തേരയേറ്റിപ്പോൾ വഹിച്ചു

ശൂർപ്പണഖ—[ആത്മഗതം] ദൈവം അവന്നിപ്പോഴും ആ വിധം അനുകൂലമാണ്, രാവണന്നു പ്രതികൂലവുമാണ്. അതുകൊണ്ട് ഞാനൊന്നു ചെയ്വാൻ കഴിയും. [പ്രകാശം] പിന്നെയോ.

സമ്പാതി—

ചാലേ സൈന്യങ്ങളോടും സ്വപുരമതിൽ വി-
മാനമേ പോവാനൊരുങ്ങി
കാലം സന്ദേശമേകാൻ ഭരതനൊടു ഹനൂ-
മാനെമുമ്പേയയച്ചിടുന്നു (2)

(എന്നു പറഞ്ഞിട്ടുപോയി)

ശൂർപ്പണഖ— (ആലോചിച്ച്) ഹനൂമാൻ ചെന്ന് ഭരതനോട് സന്ദേശത്തെ അറിയിക്കുന്നതിനു മുമ്പുതന്നെ ഞാൻ

താപസീവേഷം ധരിച്ചു ചെന്നു് ആ ഭരതനും ശത്രുഘ്നനും
കേട്ട മാത്രത്തിൽ പ്രാണനെ കളയത്തക്കവണ്ണം ഒരു അനി
ഷ്ടവർത്തമാനത്തെ അവരോടു പറയുന്നുണ്ടു്. എന്നാൽ രാ
മൻ എന്റെ രണ്ടു സോദരന്മാരെ കൊന്നതിനു അതു് ഒരു
പ്രതിക്രിയയായി ഭവിക്കും. (എന്നു് പോയി)

ഇങ്ങിനെ പൂർവ്വാംഗം

---

(അനന്തരം ശത്രുഘ്നനോടുകൂടി ഭരതൻ പ്രവേശിക്കുന്നു)

ഭരതൻ— ഉണ്ണി ശത്രുഘ്ന!

എന്നാര്യൻഭാര്യയെക്കട്ടൊരുനിശിചരനെ-
സ്സംഹരിച്ചീടുവാനായ്
തന്നെസൌവീരമദ്രദ്രവിഡമഗധനാ-
ഥാദിധാത്രീശന്മാർ
വന്നിട്ടുണ്ടിപ്പുരത്തിൽപരിചൊടുമമവ:-
ക്കൃതിനാൽസാദരന്നീ
നന്നായുണ്ടുന്നപോലിന്നവരെയുപചരി-
ച്ചീടണംശ്രദ്ധയോടും (3)

ഞാനും അവർ കൊണ്ടുവന്നിട്ടുള്ള കാഴ്ച്ദ്രവ്യങ്ങളെ മഹാ വി
ശിഷ്ടകളായും സാകേതരാജ്യത്തെ രക്ഷിക്കുന്നവയായുമുള്ള
ജ്യേഷ്ഠ പാദുകകളുടെ സന്നിധിയിൽ ബോധിപ്പിച്ചു് ഭണ്ഡാ
ഗാരത്തിൽ സ്ഥാപിക്കാം.

ശത്രുഘ്നൻ— ജ്യേഷ്ഠ! അങ്ങയുടെ കല്പനയാൽ ഞാൻ രാജാക്ക
ന്മാരെ മുമ്പതന്നെ ഉപചരിച്ചിരിക്കുന്നു. അങ്ങും അവർ
കൊണ്ടുവന്നിട്ടുള്ള കാഴ്ച്ദ്രവ്യങ്ങളെ ജ്യേഷ്ഠപാദുകകളുടെ സ
ന്നിധിയിൽ ബോധിപ്പിച്ചു് മുമ്പതന്നെ ഭണ്ഡാഗാരത്തിൽ
സ്ഥാപിച്ചുമിരിക്കുന്നു. പിന്നെയെന്താണിങ്ങിനെ രണ്ടാമതും
കല്പിക്കുന്നതു്?

ഭരതൻ— ആഃ ഞാനിപ്പോൾ ഓർക്കുന്നുണ്ടു്. എന്നാൽ,

എന്നച്ഛൻതൻപ്രിയതനയനാംജ്യേഷ്ഠനൊക്കാനതിന്നാ-
യെന്നന്താഃകംകെട്ടിചിതിസരോചിതയാവാഴ്ക്കമൂലം
തോന്നുന്നില്ലെൻമനമതിപരവശം ചെയ്യുകൃത്യങ്ങളൊന്നും
നന്നായെല്ലാക്രിയകളിലുമൊന്നോർത്തുവെക്കേണമെന്നി (4)

ശത്രുഘ്നൻ— അങ്ങിനെതന്നെ ചെയ്യുകൊള്ളാം.

ഭരതൻ— (അനുസ്മരണത്തോടും വ്യസനത്തോടുംകൂടി) ഉണ്ണി ശത്രുഘ്ന!

നീളംശീർഷേജടകെട്ടരയിലപിരമ-
ത്തോൽനവീനംജപിപ്പാൻ
മാലാഹസ്തത്തിലേറെവപുഷിചതപസാ
ശോഷയുംപൂണ്ടുകൊണ്ടും
ചാലേപൃത്ഥാൻപുലിത്തോലുടജമതിൽവിരി-
ച്ചങ്ങുവാണീടുമാര്യൻ
കോലംകണ്ടന്നുരാത്തൻവനമതിലതുചി-
ത്തത്തിലുണ്ടിന്നുമെന്റെ (5)

ശത്രുഘ്നൻ— (ഗൽഗദത്തോടുകൂടി) സാർവ്വഭൗമന്റെ പ്രഥമപുത്രനായി മഹാനുഭാവനായിരിക്കുന്ന ജ്യേഷ്ഠന്ന് അപ്രകാരം ദൈവത്താൽ സംഭവിച്ചു ആ അവസ്ഥയെ ആക്കു മറക്കുവാൻ കഴിയും.

ഭരതൻ— (വ്യസനത്തോടുകൂടി)

മുള്ളുംകീടങ്ങളുംകല്ലുകളുടവഴിയിൽഗമനം
കഞ്ചെരിഞ്ഞുംചെവത്തും
കൊള്ളാത്തേറെപുളിക്കുംമരഫലമശനം
മണ്ണുതന്നെകിടക്ക
വെള്ളംപിന്നാക്കടിപ്പാൻമരയിലകൾകൊണ്ടുകോരി-
ത്തങ്ങളിന്നുള്ളതല്ലോ
കൊള്ളാമക്ലേശമെല്ലാംത്രിഭുവനപതിയാം
ജ്യേഷ്ഠനേസംഭവിച്ചു (6)

(എന്ന് മോഹിക്കുന്നു)

ശത്രുഘ്നൻ— ആര്യ! ആശ്വസിക്കു! ആശ്വസിക്കു! ജ്യേഷ്ഠന്റെ ആ അവസ്ഥ വിചാരിച്ചു കൂടാത്തതാണ്.

ഭരതൻ— (ആശ്വസിച്ച്) എങ്ങിനെ വിചാരിക്കാതിരിക്കും?

കെട്ടിപ്പൂവനകഞ്ചുംജടകളെമകുടം
ചമഞ്ഞുവാനുള്ളശീർഷേ
കെട്ടുന്നുപട്ടുകൊണ്ടരയിലപിരമ-
ത്തോലിനെക്കഷ്ടമോർത്താൽ

മട്ടോലുംവാണിയാംഭൂമകളൊടുമൊരുമി–
ച്ചങ്ങിനെരത്നസൌധ–
ത്തട്ടിൽജ്യേഷ്ഠൻവസിക്കാതനുദിനമുടജ–
ത്തിങ്കൽവാഴുന്നുകഷ്ടം (7)

കഷ്ടം! കഷ്ടം! എന്റെ വജ്രമയമായ ഹൃദയം സഹസ്രധാ പൊട്ടിത്തെറിക്കുന്നില്ലല്ലൊ. (കരഞ്ഞു തൊണ്ട വിറച്ചുകൊണ്ട്)

നാണംവിട്ടതിഗൃദ്ധമായ്നിശിചരന്മാർകൊണ്ടുചെന്നീടിനോ-
രേണാക്ഷീമണിതാൻമരിക്കുമഥവാജീവിച്ചിരുന്നീടുകിൽ
കാണാഞ്ഞുംസ്വജനത്തെമാൽകളവതിന്നാളാരുമില്ലാതെയും
കേണുംകണ്ണിണവീങ്ങിയങ്ങിനെകരഞ്ഞീടാതിരുന്നീടുമോ (8)

ശത്രുഘ്നൻ— ആര്യ! ദൈവത്തിന്റെ ദുർവ്വിലാസം ഈ വിധമായിരിക്കുമ്പോൾ നാമെന്തു ചെയ്യുന്നു.

ഭരതൻ— അഹോ കഷ്ടം! കഷ്ടം!

ഹരിച്ചീടിനാൻസീതയെപ്പാപിയെന്നാൽ
സ്മരിക്കുന്തൊറീയംഗുണംമറ്റനേകം
ഉരക്കെട്ടുശീലാഭിരൂപ്യങ്ങളോർത്താൽ
മരിച്ചീടുമേധീരനെന്നാലുമാർത്തൻ (9)

അതിനാലിപ്പോൾ ഭാഗ്യഹീനനായ ഞാനെന്തുചെയ്യുന്നു.

ശത്രുഘ്നൻ— ജ്യേഷ്ഠ! ധൈര്യത്തെ സ്വീകരിക്കുക. രാജാക്കന്മാരെ അവരവരുടെ രാജ്യങ്ങളിലേക്ക് അയയ്ക്കുകയല്ലേ.

ഭരതൻ—(ആലോചിച്ച്) ഒരുവിധമായിട്ടാരംഭിച്ച കാര്യത്തെ മറെറാരുവിധം പ്രവൃത്തിപ്പാൻ വിചാരിക്കുന്നതെന്താണ്. ഞാനിപ്പോൾ ശത്രുവിനെ സംഹരിപ്പാനായി ഈ രാജാക്കന്മാരെ കൂട്ടിക്കൊണ്ട് ജ്യേഷ്ഠന്റെ സന്നിധിയിൽ ചെല്ലുന്നുണ്ട്.

ശത്രുഘ്നൻ— ആ ജ്യേഷ്ഠന്റെ വർത്തമാനത്തെ ജ്യേഷ്ഠൻ കേട്ടില്ലേ?

ഭരതൻ— അതെന്താണ്?

ശത്രുഘ്നൻ— നിഷാദാധിപതിയായ ഗുഹൻ പത്രിക അയച്ചിട്ടുണ്ട്.

ഭരതൻ— ഞാൻ മുമ്പെ ഗുഹനോട് പറഞ്ഞിട്ടുണ്ടായിരുന്നു വനസഞ്ചാരികളായ സ്വജനങ്ങളെ ദണ്ഡകാരണ്യത്തിലയച്ച്

ജ്യേഷ്ഠന്റെ വർത്തമാനത്തെ അറിയേണമെന്ന്. അതുകൊണ്ടു തന്നെയാണ് മുമ്പേ ഗുഹൻ മായാമൃഗം രൂപംകൊണ്ടും വാക്കുകൊണ്ടും ജ്യേഷ്ഠനേയും ലക്ഷ്മണനേയും മോഹിപ്പിച്ച് ദൂരത്തിലാക്കിയ സമയത്തിൽ രാക്ഷസൻ ഭിക്ഷുവേഷം ധരിച്ച് സീതാദേവിയെ അപഹരിച്ചു എന്ന് എനിക്ക് അറിയിച്ചത്. എന്നാലിപ്പോൾ പത്രികയിൽ എഴുതിയിരിക്കുന്നതെന്താണ്?

ശത്രുഘ്നൻ— ലക്ഷ്മണൻമാത്രം സഹായമുള്ള ജ്യേഷ്ഠന് ഇപ്പോൾ വേറെ സഹായം ആവശ്യമില്ല. എന്തുകൊണ്ടെന്നാൽ ശത്രുക്കളെക്കൊന്ന് ദേവിയെ വീണ്ടുകൊണ്ടു വരുവാൻ സൈന്യസമേതനായ സുഗ്രീവനെ സഹായമായിട്ട് ലഭിച്ചു. അതുകൊണ്ടാണ്, രാജാക്കന്മാരെ അവരുടെ രാജ്യങ്ങളിലേക്ക് അയക്കാം എന്ന് ഞാനിപ്പോൾ ഉണർത്തിച്ചത്.

ഭരതൻ— സുഗ്രീവനെന്നത് ആരാണ്? എങ്ങിനെ അവനെ സഹായമായിട്ട് ലഭിച്ചു?

ശത്രുഘ്നൻ— കിഷ്കിന്ധാധിപനായി വാനരകുലചക്രവർത്തിയായ ബാലിയുടെ അനുജനാണ് സുഗ്രീവൻ. ജ്യേഷ്ഠൻ ബാലിയെ സംഹരിച്ച്, സുഗ്രീവനെ രാജാവാക്കിയതുകൊണ്ട് അവൻ ജ്യേഷ്ഠനു സഹായമായിത്തീർന്നു. ചുരുക്കമായിട്ടുള്ള ഈ എഴുത്തിലെ വാചകം കേട്ടാലും.

ഭരതൻ— എങ്ങിനെയാണ്?

ശത്രുഘ്നൻ— ശ്രീരാമൻബാലിയെക്കൊന്നടലിലനുജനാ-

മർക്കപുത്രനുരാജ്യം
പാരാതേകിസ്സുഹൃത്താമവനുടെഭടരാൽ
ജാനകീചാരവാസം
ആരാഞ്ഞങ്ങുംധരിച്ചിട്ടതിജവമവിടെ
ച്ചെന്നുപുരംവളഞ്ഞാൻ
വാരാശൌസേതുബന്ധിച്ചതുവഴികപിസൈ
ന്യങ്ങളോടൊത്തിദാനീം—എന്ന്. (10)

ഭരതൻ— (ആലോചിച്ച്) ഉണ്ണി! ഇത് ശരിയായിരിക്കാം. എന്തുകൊണ്ടെന്നാൽ ഒരു ദിവസം ആശ്ചര്യപ്പെട്ടുകൊണ്ട് ആ

ന്യോന്യം സംസാരിക്കുന്ന ദേവന്മാരുടെ വാക്കിനെ ഞാൻ കേൾക്കുകയുണ്ടായി.

ശത്രുഘ്നൻ— ആ വാക്കെന്താണ്?

ഭരതൻ—‘തന്നുടെമകനാംബാലിയെ
മന്നവനുടെപുത്രനാളുകൊന്നിട്ടും
ഖിന്നതയില്ലിന്ദ്രനഹോ
തന്നഴൽകാര്യാർത്ഥിതനാകയിലല്ലല്ലോ’—എന്ന്. (11)

ശത്രുഘ്നൻ— എന്നാൽ ഇന്ദ്രന്റെ പുത്രനായിരിക്കാം ബാലി. പിന്നെ അദ്ദേഹത്തിന്ന് കാര്യസാദ്ധ്യമെന്താണെന്ന് അറിയുന്നില്ല.

ഭരതൻ— ഉണ്ണി! അവർ പറഞ്ഞത് വേറെ ചിലതുകൂടി ഞാൻ കേട്ടിട്ടുണ്ട്.

ശത്രുഘ്നൻ—അതിനേയും ജ്യേഷ്ഠൻ എനിക്ക് അനുഗ്രഹിക്കണം.

ഭരതൻ— ‘പണ്ടിതുകേട്ടതുമില്ല
കണ്ടതുമില്ലീവിധംദേവന്മാ
കണ്ടുള്ളംവ്യഥിയിൽചിറ
യുണ്ടാക്കുകന്യാവയോജനത്താലും’—എന്ന്. (12)

ശത്രുഘ്നൻ— ജ്യേഷ്ഠ! എന്നാൽ അതിൽപിന്നെ വാനരന്മാരും രാക്ഷസന്മാരും തമ്മിൽ യുദ്ധം തുടങ്ങിയിരിക്കുമെന്നും ഞാൻ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഒരു ദിവസത്തിൽ കൊടുങ്കാറ്റുണ്ടായതിനെക്കുറിച്ച് ‘ഈ കാറ്റ് രാജ്യത്തിന്ന് ആപൽകരമാണ്’ എന്ന് ഞാൻ വിചാരിച്ച് അതിനുള്ള പ്രതിവിധിയെ ചോദിച്ച് അറിവാനായി ആര്യരാമപ്രിയസഖനായ പിംഗളനെ ശ്രീവസിഷ്ഠമഹർഷിയുടെ ആശ്രമത്തിലേക്ക് അയച്ചപ്പോൾ അദ്ദേഹം ആ പിംഗളൻ മുഖാന്തരം മറുപടി അരുൾചെയ്തയച്ചു.

ഭരതൻ— എങ്ങിനെയാണ്?

ശത്രുഘ്നൻ— ‘ഒന്നിച്ചുലങ്കയിൽനിശാചരമുഖ്യന്മാ
രിന്നാറുചെയ്തുമർകൊണ്ടതിനാമ്പോടണ
ചെന്നാളുപോന്നഗരുഡൻചിറകിങ്കൽനിന്നു
വന്നുള്ളകാറ്റിഹപരന്നുളവായിലവം (13)

അതിനാൽ ആപൽക്കരമായ കാററാണിത് എന്നു വിചാരിച്ച് ഉണ്ണി ഭയപ്പെടേണ്ട' എന്ന്.

(അണിയറയിൽ)

നല്ലോരുബന്ധുക്കൾനാശിക്കയാലും
ചൊല്ലാർന്നശത്രുക്കൾജയിക്കയാലും
വല്ലാതെഖേദിച്ചുതപസ്സുചെയ്വാൻ
ചെല്ലുന്നുഞാനിന്നുഹിമാചലത്തിൽ (14)

ഭരതൻ—(കേട്ടിട്ട്) യുദ്ധംചെയ്യുന്ന ചിലരുടെ ജയത്തെയും പരാജയത്തെയും പ്രസ്താവിക്കുന്ന ഒരു വൃദ്ധതാപസിയെന്നപോലെ കാണപ്പെടുന്ന ഈ സ്ത്രീ ആരാണ്?

(അനന്തരം വൃദ്ധതാപസിവേഷംധരിച്ച് ശൂർപ്പണഖ പ്രവേശിക്കുന്നു)

ശൂർപ്പണഖ—('നല്ലോരുബന്ധുക്കൾ—' എന്ന ശ്ലോകത്തെ പിന്നെയും പറയുന്നു)

ഭരതൻ—ഉണ്ണി! ഈ സ്ത്രീ ആരാണ് എവിടെനിന്നു വരുന്നു എന്ന് ചോദിക്കൂ? ഒരു സമയം ഇവളുടെ മുഖത്തിൽനിന്ന് ജ്യേഷ്ഠന്റെ യുദ്ധവർത്തമാനം അറിവാൻ സംഗതി വന്നേക്കാം.

ശത്രുഘ്നൻ—ജ്യേഷ്ഠ! അങ്ങിനെയാകട്ടെ. (ശൂർപ്പണഖയെ കുറിച്ച്) ഹേ! താപസി! ഭവതി ആരാണ്? എവിടെനിന്നു വരുന്നു?

ശൂർപ്പണഖ—(ശത്രുഘ്നനെ കണ്ടു ഭയത്തോടുകൂടി) [ആത്മഗതം] എന്റെ മൂക്കും കാതുകളും ഛേദിച്ച ക്ഷത്രിയക്കുട്ടി ഇവിടെയും വന്നുവോ. (നല്ലവണ്ണം നോക്കീട്ട്) ഇവൻ ലക്ഷ്മണനല്ല, ലക്ഷ്മണനോടൊത്ത രൂപമുള്ള ഇവൻ അവന്റെ അനുജനായ ശത്രുഘ്നനായിരിക്കണം. (കൈകൊണ്ടു മൂക്കിനെ തപ്പീട്ട്) താപസിവേഷം ധരിച്ചിട്ടുള്ള എനിക്കിപ്പോൾ നാസികയുണ്ടായിരിക്കുന്നു.

അതിനാൽമമമൂക്കിൽമുട്ടിയി–
ന്നതിയായ്ദൂഷിതവർണ്ണമൂർത്തിയിൽ
ശ്രുതമാവതിനുംതഥാഹസി–
പ്പതിനുംശക്യമതല്ലിവന്നഹോ (15)

[പ്രകാശം] അങ്ങെന്താണ് ചോദിച്ചത്?

ശത്രുഘ്നൻ—ഞാൻ ചോദിച്ചില്ലെ ഭവതി ആരാണ് എവിടെനിന്ന് വരുന്നു എന്ന്.

ശൂർപ്പണഖ—[ആത്മഗതം] ഞാൻ രാവണന്റെ സോദരിയാണ്, ലങ്കാദ്വീപത്തിൽനിന്നാണ് വരുന്നത്. [പ്രകാശം] (ദീർഘശ്വാസംകൊണ്ട് വ്യസനത്തെ നടിച്ച്) ഏവളൊ ഒരുത്തി എവിടെനിന്നോ വരുന്നു എന്ന് ധരിച്ചുകൊൾക.

ഭരതൻ—[ആത്മഗതം] ഈ സ്ത്രീ താപസിയായിരിക്കുന്നതുകൊണ്ട് നിശ്ചയമായിട്ടും രാക്ഷസന്മാരിൽ സ്നേഹമുള്ളവളായിരിക്കയില്ല. എന്നുമാത്രമല്ല ഇവൾ വ്യസനയുക്തയായിട്ടും കാണപ്പെടുന്നു. അതിനാൽ ജ്യേഷ്ഠനോ ലക്ഷ്മണനോ ക്ഷേമം ദുർല്ലഭമായിരിക്കുമെന്നു തോന്നുന്നു. അല്ലെങ്കിൽ ഈ സ്ത്രീ വേറെ വല്ല കാരണത്താലുമായിരിക്കാം വ്യസനിക്കുന്നത്. [പ്രകാശം] ഹേ! താപസി! ഭവതിയുടെ പേരെന്താണ്?

ശൂർപ്പണഖ—[ആത്മഗതം] ഇവന്റെ രൂപവും എവനെകുറിച്ച് ഞാൻ കാമിച്ചതിന്ന് നാസികാച്ഛേദം മാത്രം ഫലമായിട്ട് തീർന്നുവോ ആ ക്ഷത്രിയകുമാരന്റെ രൂപത്തോടൊത്തിരിക്കുന്നു. അതിനാൽ ഇവൻ ഭരതനായിരിക്കണം. ഇവനിൽ ശത്രുഘ്നൻ വിനയമുള്ളവനായുമിരിക്കുന്നു [പ്രകാശം] ഭദ്ര! അങ്ങെന്താണ് പറഞ്ഞത്?

ശത്രുഘ്നൻ—ഭവതിയുടെ പേരെന്താണെന്ന് ജ്യേഷ്ഠൻ ചോദിക്കുന്നു.

ശൂർപ്പണഖ—[ആത്മഗതം] എനിക്ക് ജന്മസിദ്ധമായ പേര് ശൂർപ്പണഖയെന്നും കർമ്മസിദ്ധമായ പേര് മുറിമൂക്കിയെന്നുമാണ്. [പ്രകാശം] പുലസ്ത്യവംശത്തിൽ ജനിച്ചതുകൊണ്ടു എന്നിലേറ്റവും വാത്സല്യമുള്ള ഋശ്യമൂകപർവ്വതവാസികളായ മുനികൾ എന്നെ 'പൌലസ്ത്യാദിനി' എന്നു വിളിക്കും.

ഭരതൻ—എന്നാൽ ഈ വാക്കുകൊണ്ടു ഭവതി പുലസ്ത്യവംശത്തിൽ ജനിച്ചവളാണെന്നും ഋശ്യമൂകപർവ്വതത്തിൽനിന്നാണ് വരുന്നത് എന്നും ഞാൻ വിചാരിക്കുന്നു.

ശൂർപ്പണഖ—അതെ.

ശത്രുഘ്നൻ—ഭവതി രാക്ഷസിയാണൊ?

ശൂർപ്പണഖ—[ആത്മഗതം] ഇത് ആരോടെങ്കിലും ചോദിക്കേ

ണമെ [പ്രകാശം] (കോപത്തോടുകൂടി) പുലസ്ത്യവംശത്തി
ൽ ജനിച്ചതുകൊണ്ടുമാത്രം രാക്ഷസിയായിരിക്കണമെ
ന്നുണ്ടോ?

ഭരതൻ—ഉണ്ണി! താപസിക്ക് കോപമുണ്ടാകരുത്. പുലസ്ത്യവം
ശത്തിൽ ജനിച്ച വിശ്രവസ്സാകട്ടെ വൈശ്രവണനാകട്ടെ
രാക്ഷസജാതിയല്ലല്ലൊ.

ശൂർപ്പണഖ—[ആത്മഗതം] വിഭീഷണഹതകനും അങ്ങിനെ ത
ന്നെ. [പ്രകാശം] ഭദ്രൻ പറഞ്ഞത് ശരിയാണ്.

ഭരതൻ—എന്തുകൊണ്ടാണ് ഭവതി വ്യസനിക്കുന്നവരെ പോ
ലെ കാണപ്പെടുന്നത്?

ശൂർപ്പണഖ—എന്നാൽ കേൾക്കു, ('നാല്ലോതബന്ധുക്കൾ' എന്ന
ശ്ലോകത്തെ പിന്നെയും പറയുന്നു)

ശത്രുഘ്നൻ—ഭവതിയുടെ ബന്ധുക്കളാരാണ്? ശത്രുക്കളാരാണ്?

ശൂർപ്പണഖ—[ആത്മഗതം] രാക്ഷസന്മാരാണ് ബന്ധുക്കൾ;
വാനരന്മാരാണ് ശത്രുക്കൾ. [പ്രകാശം] വാനരന്മാരാണ്
ബന്ധുക്കൾ; രാക്ഷസന്മാരാണ് ശത്രുക്കൾ.

ഭരതൻ—[ആത്മഗതം] (ശങ്കയോടുകൂടി) ജ്യേഷ്ഠന്റെ സഹായി
കൾക്ക് ആപത്തുവന്നു എന്നുള്ളത് ഭയങ്കരമായിത്തീരുന്നു.
[പ്രകാശം] ഹേ! പുണ്യവതി! ഭവതിയുടെ വാസം ഋശ്യമൂക
പർവ്വതത്തിലാണെന്നല്ലേ പറഞ്ഞത്, അവിടെവെച്ച് അവ
ര് തമ്മിൽ യുദ്ധം സംഭവിച്ചുവൊ?

ശൂർപ്പണഖ—ഇല്ല, ഇല്ല. ലങ്കാദ്വീപത്തിൽ വെച്ചാണ് യുദ്ധം
സംഭവിച്ചത്.

ഭരതൻ—ഇത് യോജിപ്പായിരിക്കുന്നു.

ശത്രുഘ്നൻ—ഇതെങ്ങിനെയാണ് ഭവതി അറിഞ്ഞത്?

ശൂർപ്പണഖ—കിഷ്കിന്ധയെന്നു പേരായ ഒരു ഗുഹയില്ലേ.

ശത്രുഘ്നൻ—ഉണ്ട് അതിനെയല്ലേ ബാലി പാലിക്കുന്നത്.

ശൂർപ്പണഖ—ഇപ്പോൾ ബാലിയല്ല എന്നാൽ അവനെ കൊന്ന
രഘുപുംഗവനായ രാമനാൽ രാജ്യത്തിൽ സ്ഥാപിക്കപ്പെട്ട
സുഗ്രീവനാണ് അതിനെ പാലിക്കുന്നത്.

ശത്രുഘ്നൻ—ഇതും മനസ്സിലായിട്ടുണ്ട്.

ശൂർപ്പണഖ—ആ ഗുഹയിൽ അവരുടെ ധാത്രിയായും എന്റെ

പ്രിയസഖിയായുമുള്ള ശങ്കുകർണ്ണി എന്ന വാനരസ്ത്രീ, സപതിയോടുകൂടി രാമാ അഗ്നിപ്രവേശം ചെയ്തതിനെക്കണ്ടിട്ട് ദുസ്സഹമായ വ്യസനത്തോടുകൂടി ഋശ്യമൂകപർവ്വതത്തിൽ എന്റെ സമീപത്തിൽ വന്നിരുന്നു. അവളാണ് ഈ വർത്തമാനത്തെ എന്നോടു പറഞ്ഞത്.

ഭരതൻ—(ആവേഗത്തോടുകൂടി) രമാ' എന്നവൾ ആരാണ്?

ശൂർപ്പണഖ— വാനരരാജാവായ സുഗ്രീവന്റെ പ്രധാനഭാര്യയാണ്.

ശത്രുഘ്നൻ—(ആവേഗത്തോടുകൂടി) സുഗ്രീവനെ രാക്ഷസന്മാർ സംഹരിച്ചുവോ?

ശൂർപ്പണഖ—(കണ്ണീരോടുകൂടി തൊണ്ടവിറച്ചുകൊണ്ട്) അവനെ മാത്രമല്ല, അവന്റെ മന്ത്രിയായ ഹനൂമാനേയും ബാലിപുത്രനായും യുവരാജാവായുമിരിക്കുന്ന അംഗദനേയും മററുള്ള സൈന്യങ്ങളേയും സംഹരിച്ചു.

ശത്രുഘ്നൻ—[illegible]! അവിടെ ചെന്നിട്ടുള്ള സൂര്യവംശജാതന്മാരായ രാജകുമാരന്മാരുടെ സ്ഥിതിയെന്താണ്?

ശൂർപ്പണഖ— വേറെ എന്തു സ്ഥിതിയാണ് ഭവിക്കുന്നത്. മായാവികളായ രാക്ഷസന്മാരുടെ മുമ്പാകെ എളുപ്പത്തിലുള്ള സ്ഥിതി ഭവിക്കുമൊ അതുതന്നെ.

ശത്രുഘ്നൻ— (കണ്ണീരോടുകൂടി) ഭയങ്കരപ്രവൃത്തിക്കൊരുമ്പെട്ടിട്ടുള്ള ആ രാക്ഷസൻ അവരിലുംകൂടി എങ്ങിനെ മായയെ പ്രയോഗിച്ചു?

ശൂർപ്പണഖ— എന്നാൽ കേൾക്ക!

ജന്യംചെയ്യുന്നലങ്കാപുരമതിലിതികേ—
ട്ടാശുമിന്നത്തുണപ്പാൻ
തന്നാസൈന്യങ്ങളുംതങ്ങളെഭരതനൃപൻ
നാട്ടിൽനിന്നിങ്ങയച്ചു'
എന്നോതിച്ചെന്നുവേഗാൽനിശയിലനുജനോ—
ടൊത്തുറങ്ങുന്നരാമൻ
തന്നെച്ചെയ്യാർദ്ദശാസ്യൻഭടർന്നവടിവായ്

ഭരതശത്രുഘ്നന്മാർ— (ഉദ്വേഗത്തോടുകൂടി) എങ്ങിനെ ചെയ്തു? എങ്ങിനെ ചെയ്തു?

ശൂർപ്പണഖ—[ആത്മഗതം]

എന്നുടെ സഹജന്മാരാ-
കുന്ന ഖരാസ്യം ചകംഭികെങ്കുന്നവരെയും
കൊന്നവനുടെ സോദരരാ-
മിന്നിവരെക്കൊൽകതന്നെയൊരുവാക്കാൽ (17)

[പ്രകാരം] * * * ജീവനില്ലാതവണ്ണം (16)

ഭരതൻ— അയ്യോ! ആര്യരാമ! അയ്യോ ഉണ്ണിലക്ഷ്മണ!

(എന്ന് മോഹിക്കുന്നു)

ശത്രുഘ്നൻ— അയ്യോ! ജ്യേഷ്ഠന്മാർ രണ്ടുപേരും ഈ വിധത്തിലായോ. (എന്ന് മോഹിക്കുന്നു)

ശൂർപ്പണഖ— ഞാനിങ്ങിനെ പറഞ്ഞത് നിങ്ങൾക്ക് അപ്രിയമായിത്തീർന്നുവോ? നിങ്ങളാരാണ്? ആശ്വസിപ്പിൻ ആശ്വസിപ്പിൻ.

ഭരതശത്രുഘ്നന്മാർ— (ആശ്വസിച്ച്) രണ്ടുപേരും ഇങ്ങിനെയായി തീർന്നുവോ?

ശൂർപ്പണഖ— ഉവ്വ്. അനന്തരം ഉറങ്ങിക്കിടക്കുന്ന സുഗ്രീവാദികളായ എന്റെ ബന്ധുക്കളെയും ശസ്ത്രപാണികളായ രാക്ഷസന്മാർ——(എന്ന് പകുതി പറഞ്ഞു നിർത്തീട്ട്) ഞാൻ ചോദിക്കുന്നുവെല്ലൊ നിങ്ങളാരാണ് എന്ന്.

ഭരതൻ— ശേഷവും മനസ്സിലായി 'സംഹരിച്ചു' എന്നല്ലെ?

ശത്രുഘ്നൻ— ഇദ്ദേഹം ജ്യേഷ്ഠനായ ഭരതനാണ്. ഞാൻ ഇദ്ദേഹത്തിന്റെ അനുജനായ ശത്രുഘ്നനാണ്.

ശൂർപ്പണഖ— (ഉദ്വേഗത്തെ നടിച്ചുകൊണ്ട്) രാമലക്ഷ്മണന്മാരുടെ സോദരന്മാരാണൊ നിങ്ങൾ? അയ്യോ! ഞാൻ ഹതയായി,

ഉരച്ചിതെല്ലാമപ്രിയമെത്രസത്യമാ-
യിരിക്കിലും സജ്ജനവാക്യമീവിധം
ധരിച്ചിരുന്നിട്ടുമിവണ്ണമിന്നു ഞാ-
നുരച്ചുമൂലം നരകത്തിൽ വീഴുമെ (18)

(എന്ന് കരയുന്നു)

ഭരതൻ— ഭവതിക്കു ദോഷമെന്നുമില്ല. വേറെ ആരെങ്കിലും ഇതിനെ ഞങ്ങളോടു പറയാതിരിക്കയില്ലല്ലൊ.

ശൂൎപ്പണഖ— ഈ ശത്രുഘ്നൻ ചോദിച്ചപ്പോഴും നിങ്ങളുടെ സംബന്ധം അറിവില്ലായ്കയാൽ ശങ്കകൊണ്ടു് എന്നോടു പറഞ്ഞതിനെ ഞാനും നിങ്ങളോടു പറഞ്ഞുപോയി.

ശത്രുഘ്നൻ— സീതാദേവിയുടെ വൃത്താന്തമെന്താണു്?

ശൂൎപ്പണഖ— ഞാനെന്തു പറയേണ്ടു.

കട്ടീടാൽമമനീകളിക്കസഖിയാൾപ്പോഴ്ക്കൊന്നരാത്രിഞ്ചരൻ
കട്ടിട്ടങ്ങുനിരുദ്ധയാമവളെനിർബ്ബന്ധിച്ചുവാഴുംവിധൌ
മട്ടോലുംമൊഴിരാമലക്ഷ്മണവധംപെട്ടെന്നുകേട്ടാളുടൻ
കെട്ടിത്തൂങ്ങിയഹോസ്വജീവനെജവംമോചിച്ചുദുഃഖത്തെയും

ശത്രുഘ്നൻ— (വ്യസനത്തോടുകൂടി) അയ്യോ ഇതെന്താണു് വന്നുകൂടിയതു്.

കാട്ടിൽപോകവതിന്നുജാനകി!മനത്താൽനീയെടുത്തഗ്രജൻ
കാട്ടിത്തന്നുളുപോലെടുത്തതിനെമുൻകണ്ടുള്ളൽപൂണ്ടമ്മമാർ
പെട്ടന്നങ്ങിനെമോഹമാർന്നിതവർകേട്ടാലിന്നുഖിന്നയായ്
കെട്ടിത്തൂങ്ങിമരിച്ചവാർത്തയെസഹിച്ചീടുന്നതാലെങ്ങിനെ (20)

ഭരതൻ— ആര്യേ ജാനകി! ഭവതി കൃതാർത്ഥയായി. എന്തുകൊണ്ടെന്നാൽ ഭവതി കുലോചിതമായ പ്രവൃത്തിയെത്തന്നെ ആചരിച്ചു. എന്നാൽ ഞാനിപ്പോഴും ചെയ്യേണ്ടതെന്താണെന്നു് അറിയുന്നില്ല.

ശത്രുഘ്നൻ— ചെന്നടലിൽശത്രുവെനാം
കൊന്നുടനെവൈരശാന്തിയെവരുത്താം

ശൂൎപ്പണഖ— [ആത്മഗതം] ഇതു് മുമ്പേതന്നെ കഴിഞ്ഞിരിക്കുന്നു. [പ്രകാശം]

നന്നല്ലീവഴിനിങ്ങളും-
കിന്നുതുണപ്പാനുമാരുമില്ലല്ലൊ (21)

ഭരതൻ— അഹോ! കഷ്ടം! കഷ്ടം!

കല്ലുംപോലലിയുന്നമാതൃയുഗളിനെപതിന്നാലാണ്ടുഞാൻപോക്കിനേൻ
കെൽപ്പുള്ളഗ്രജനിങ്ങരണ്യമതിൽനിന്നെത്തേണ്ടുനാളിന്നുതാൻ
തല്ലോലാംബുജമിന്നുകാണ്മതിനിനിക്കുണ്ടാംമഹാഭാഗ്യമെ-
ന്നാറ്റംപൂവിൽകൊതിയുള്ളൊരെന്നുടെമഹാമോഹദ്രുമംഭഗ്നമായ്

(എന്നു് മോഹിക്കുന്നു)

ശൂൎപ്പണഖ—[ആത്മഗതം] ഹേ ഭരത! അങ്ങയുടെ മാത്രമല്ല സു

ന്ദരനായ അദ്ദേഹത്തിനെ കാമിച്ച എന്റെ മോഹദ്രുമവും മു
റിഞ്ഞുപോയി. വിശേഷിച്ച നാസികയോടുകൂടീട്ടാണെന്നും
ധരിച്ചുകൊൾക. [പ്രകാശം] ഉണ്ണീ! ആശ്വസിക്കു, ആശ്വ
സിക്കു. ഇനിമേൽ രാമനെ എങ്ങിനെ കാണ്മാൻ കഴിയും.

ശത്രുഘ്നൻ— (ആഗ്രഹത്തോടും വ്യസനത്തോടുംകൂടി)

കണ്ടാൽശാരദചന്ദ്രനൊത്തമുഖവുംരാജീവപത്രങ്ങൾപോൽ
നീണ്ടുള്ളീക്ഷണയുഗ്മവുംമരതകത്തൂണൊത്തബാഹുക്കളും
തണ്ടാർമാനിനികേളിപത്മസമമാംജ്യേഷ്ഠന്റെതൃപ്പാദവും
കണ്ടീടാനിഹഭാഗ്യമില്ലിനിയിനിക്കെന്നോർത്തില്ലാശ്ശയാൽ (23)

(എന്ന് മോഹിക്കുന്നു)

ശൂർപ്പണഖ— [ആത്മഗതം] ഞാനതെല്ലാം കണ്ടിട്ടും എന്റെ
ആഗ്രഹത്തെ സഫലമാക്കുവാൻ കഴിഞ്ഞില്ല. [പ്രകാശം]
ഉണ്ണീ! ശത്രുഘ്ന! ആശ്വസിക്കു, ആശ്വസിക്കു. ഇദ്ദേഹ
ത്തിനേയും ആശ്വസിപ്പിക്കു. അനന്തരം ഈ ദുഃഖശാന്തി
ക്കുള്ള ഉപായത്തെ ആലോചിക്കുക.

ഭരതൻ— (ആശ്വസിച്ച്)

നീരാജ്യംകാത്തുകൊള്ളെൻമെതിയടികളെരു
ന്നിട്ടുതാതാജ്ഞയാൽവെ—
ന്നീരേഴാണ്ടങ്ങരണ്യേമതവിധരണിയെ
പ്പിന്നെനിൻപ്രീതയേഞാൻ
പാരരക്ഷിപ്പനെന്നന്നായുമഴകൊടുലാ—
ളിച്ചുചൊന്നുള്ളൊരാർയ്യൻ
പോരുന്നില്ലെങ്കിലിപ്പോൾവ്യസനമിതുസഹി—
ക്കുന്നതിന്നെങ്ങിനേഞാൻ (24)

അതിനാൽ ഞാനിപ്പോൾ അഗ്നിപ്രവേശം ചെയ്യുന്നുണ്ട്.

ശത്രുഘ്നൻ— (ആശ്വസിച്ച്) പിന്നെ മററുള്ളവന്റെ വ്യസന
ത്തിന്ന് പ്രതിക്രിയ വേറെയെന്താണ്.

(ഭരതനെ നോക്കി കൈകൂപ്പിക്കൊണ്ട്)

ജ്യേഷ്ഠൻരാമൻജ്യേഷ്ഠസൌമിത്രിയെത്താൻ
കൂട്ടിക്കൊണ്ടങ്ങാവിധംപോയപോലെ
പെട്ടന്നെന്നെചാട്ടുവാദനോർത്തിരിക്കും
ജ്യേഷ്ഠൻകൂട്ടിക്കൊണ്ടുപോകണമെന്ന (25)

ശൂൎപ്പണഖ—(സന്തോഷത്തോടുകൂടി) [ആത്മഗതം] ഇതിനാ
യിട്ടാണെല്ലോ ഈ പണി. [പ്രകാശം] ഉണ്ണി ഭരത! അങ്ങ
യുടെ നിശ്ചയം നന്നായിരിക്കുന്നു. ഉണ്ണി ശത്രുഘ്ന! അങ്ങും
പ്രതിക്രിയയെ ആലോചിച്ചത് നല്ലതുതന്നെ. ഞാനും ത
പസ്സുചെയ്യാൻ പോകുന്നില്ല. എന്നാൽ,

ഹാകഷ്ടമക്ഷതനയാദികൾചത്തമൂലം
ശോകംസഹിപ്പതിനിനിക്കുമഹാപ്രയാസം
വൈകാതെഞാനുമതുകൊണ്ടനലേപതിപ്പാൻ
പോകുന്നുനിങ്ങളുടെകൂടെവരുന്നുനൂനം (26)

ഭരതൻ—അയ്യോ! ഉണ്ണി ലക്ഷ്മണ!

അന്നാൎയ്യഹൃത്തനുസരിച്ചുക്ഷമിച്ചുഹൃദി
താതപ്രവൃത്തിയെബലാ-
ലെന്നംബതന്നെയഥബോധിച്ചതില്ലടനെ
കററീലമന്ഥരയെനീ
ചെന്നുവനേപുരിയിൽനിന്നാൎയ്യനൊത്തടലിൽ
നിന്നഗ്രകോൻപുരിയിലും
ചെന്നായ്ഭക്തിയതുകാണിച്ചുനീസുകൃതി
തന്നെമഹാജളനാഹം (27)

ഉണ്ണിശത്രുഘ്ന!

മുന്നംസന്തതിയററമാനവകുലംസന്താനസമ്പത്തിനെ
തന്നിട്ടമ്പിനൊടൃശ്യശൃംഗമുനിതാനേവംവളൎത്തീടിനാൻ

അയ്യോ! ഭാഗ്യഹീനനായ ഞാനെന്തു പറയട്ടെ.

എന്നാലഗ്രജർമൂന്നുപേർവിധിവശാല്ലായൻചതുൎത്ഥൻഭവാ-
നങ്ങന്നവാണവരുത്തണംപിതൃജനപ്രീതിംനിവാപാംബുവാൽ

ശൂൎപ്പണഖ—[ആത്മഗതം] ശത്രുഘ്നൻ ജീവിച്ചിരുന്നാകമൊ,
കഷ്ടം! എൻെറ ആഗ്രഹം അദ്ധം മാത്രമെ ഫലിക്കയുള്ളു. [പ്ര
കാശം] ഉണ്ണി ഭരത! അങ്ങെക്കുള്ളതുപോലെതന്നെ ശത്രുഘ്നനും
വളരെ വ്യസനമുണ്ട്. അതിനാൽ അങ്ങയുടെ ഈ കല്പന പ്ര
യോജനമില്ലാത്തതാണെന്നു ഞാൻ വിചാരിക്കുന്നു.

ശത്രുഘ്നൻ—(കണ്ണീരോടുകൂടി)

അതിയായ്പ്രിയപുത്രരാംഭവാന്മാർ
ഗതരായാൽകരയുംപിതൃക്കളെല്ലാം

അതിബാലനാഹംനിവാപനീരാൽ
മതിയല്ലൊട്ടുമവർക്കുതൃപ്തിചെയ്യാൻ (29)

അതിനാൽ അഗ്നിപ്രവേശം ചെയ്യാനായിട്ട് ജ്യേഷ്ഠനേക്കാൾ മുമ്പേ ഞാൻ തയ്യാറായിരിക്കുന്നു.

ശൂർപ്പണഖ—ഉണ്ണി ശത്രുഘ്ന! എന്നാൽ അഗ്നിയേയും ഇന്ധനങ്ങളേയും അതിവേഗത്തിൽ തയാറാക്കുവാൻ യത്നിക്കൂ.

ഭരതൻ—അയ്യോ! കഷ്ടം! കഷ്ടം!

എന്നമ്മേ!ബതവീണകോസലസുതേ!നീഘോരദുഃഖാർണ്ണവേ
എന്നുംമുങ്ങിവസിക്കകേകയസുതേ!ദുഷ്കീർത്തിപങ്കത്തിൽനീ
നന്നായ്ക്കളെരണ്ടുപൊറാതതിമാലിന്നാസുമിത്രാംബേ!നീ
തന്നേനീനരകംഭുജിക്കുകമഹാനർത്ഥപ്രദേമന്ഥരേ! (30)

അയ്യോ! ദേവേന്ദ്രപ്രിയസഖനായ ഹേ! പിതാവേ!

തനയരെനാലുളവാക്കി–
ദിനകരവംശത്തിൽവൃദ്ധിനൽകിഭവാൻ
കനിവെന്നിയെയെൻജ്യേഷ്ഠനെ
വനമതിലാക്കീട്ടുനാശവുംനൽകി (31)

ശത്രുഘ്നൻ—ഇങ്ങിനെ പ്രലപിച്ചിട്ടെന്താണ്. അഗ്നിയേയും ഇന്ധനങ്ങളേയും ഞാനിപ്പോൾ തയാറാക്കുന്നുണ്ട്. (എന്ന് പോയിട്ട് പിന്നെ പ്രവേശിച്ച്) ജ്യേഷ്ഠ! ദ്വാരദേശത്തിൽ ഉണങ്ങിയ വിറകുകളിട്ട് അഗ്നിഭഗവാനെ ജ്വലിപ്പിച്ചിരിക്കുന്നു.

ഭരതൻ—എനിക്കു വളരെ വളരെ സന്തോഷം.

ശൂർപ്പണഖ—[ആത്മഗതം] എനിക്കു അതിനേക്കാൾ സന്തോഷം. [പ്രകാശം] ഉണ്ണീ! അഗ്നിയിൽ ചാടുവാൻ എണീക്കൂ.

ഭരതൻ—ഹേ! താപസി! അതിവിശിഷ്ടയായ ഭവതി ചെന്ന്, അരവിന്ദബന്ധുകുലത്തിന് പരമഗുരുവായും അരുന്ധതീസഹചരനായുമിരിക്കുന്ന ശ്രീവസിഷ്ഠമഹർഷിയോടു ഈ ഭരതന്റെ അപേക്ഷയെ വിനയത്തോടുകൂടി ബോധിപ്പിക്കണം.

ശൂർപ്പണഖ—(ആനന്ദത്തോടുകൂടി) [ആത്മഗതം] ഈ കാരണം പറഞ്ഞ് എനിക്കു അഗ്നിപ്രവേശം ചെയ്യാതെ കഴിക്കാം. [പ്രകാശം] അപേക്ഷ എങ്ങിനെയാണ്?

ഭരതൻ—

ഇന്നാൾതൊട്ടുഭവാൻസ്വയംമനക്കണക്കിപ്പാർത്തിരിച്ചീടണം
നന്നായ്നോക്കണമംബമാരെയവർഖേദിക്കാതിരിക്കുംവിധം
എന്നുംനല്ലഗതിക്കനുഗ്രഹമുടൻഞങ്ങൾക്കുമേകീടണം
ചെന്നീടുന്നശ്രുചാഗ്രജന്റെപിറകേശത്രുഘ്നനോടൊത്തുഞാൻ

ശൂർപ്പണഖ— [ആത്മഗതം] എന്റെ ആഗ്രഹം ഫലിക്കുന്ന പോലെയിരിക്കുന്നു. [പ്രകാശം] ഇത് അദ്ദേഹത്തിനോടു അറിയിക്കണമൊ. ആ മഹർഷി സ്വയമായിതന്നെ സർവ്വവും അറിയുമല്ലൊ. (എന്ന് അഗ്നിയെ പ്രദക്ഷിണം ചെയ്യുന്നു)

ശത്രുഘ്നൻ— പട്ടാദേഹി! ജ്യേഷ്ഠന്റെ കല്പനയെ ഭേതി വേഗത്തിലനുഷ്ഠിക്കേണ്ടതാണ്, ഒന്നാമതായി ഞങ്ങൾതന്നെ അഗ്നിപ്രവേശം ചെയ്യാം.

ശൂർപ്പണഖ— [ആത്മഗതം] ഇവരുടെ ഈ ഉത്സാഹം ദൃഢമായിരിക്കുന്നു, അതിനാൽ ഇനി ഇവിടെ ഞാൻ ചെയ്യേണ്ടതൊന്നുമില്ല. [പ്രകാശം] നിങ്ങളുടെ വാക്കിനെ കേൾക്കാതിരിപ്പാൻ പാടില്ലല്ലൊ. ഈ സമയത്തിൽ വിശേഷിച്ചും.

(എന്ന് പോയി)

(ഭരതശത്രുഘ്നന്മാർ അഗ്നിയെ പ്രദക്ഷിണം ചെയ്യുന്നു)

(അണിയറയിൽ)

മുന്നംതാതവചസ്സിനാലടവിയിൽചെന്നുള്ളതൻകാന്തനോ(ടൊ)
ടൊന്നിച്ചെൻമകൾപോയിതെങ്ങിനെസഹിച്ചീടുന്നുദുഃഖത്തി
എന്നോർത്തങ്ങിനെഖിന്നനായ്മരുവുമെന്നുള്ളത്തിൽനാകഞ്ചരൻ
വന്നെൻപുത്രിയെയാശ്രുകട്ടതൊരുവജ്രാഘാതമായ്തീർന്നിതു (33)

ഭരതൻ— ജനകമഹാരാജാവ് വന്നിരിക്കുന്നുവൊ?

(പിന്നെയും അണിയറയിൽ)

ഹാ! ഹാ! പരമേശ്വരഭഗവന്താത്തമ:
ലങ്കാനാഥ!കഥംഭവാൻമമസഖാവായിട്ടുമെൻപുത്രിയെ
ശങ്കിക്കാതെഹരിച്ചുവച്ച്മികിമിതോജാതിസ്വഭാവംതവ
അത്തഹാ! കഷ്ടം! കഷ്ടം! ഹാഹാ വത്സ!
വങ്കാട്ടിൽപ്പിടികൂടുവാൻദശമുഖൻവന്നപ്പൊളീക്ഷിച്ചുമാ
തങ്കാൽജീവിതയതായ്കരഞ്ഞുദശയന്നെന്നായിതന്നുതവ (34)

ശത്രുഘ്നൻ— ജ്യേഷ്ഠത്തി ഇങ്ങിമരിച്ചതായിട്ട് ആര്യനായ ജനകമഹാരാജാവ് അറിഞ്ഞിട്ടില്ല.

ഭരതൻ—ആൎയ്യനായ ഇദ്ദേഹത്തിനോടു സംസാരിക്കാതെ അഗ്നിയിൽ ചാടുന്നത് നമുക്കു യുക്തമല്ല.

(എന്നു നോക്കിക്കൊണ്ടു നില്ക്കുന്നു)

(അനന്തരം ജനകൻ പ്രവേശിക്കുന്നു)

ജനകൻ—ഓ! ഇതെന്താണ്?

കത്തിജ്വലിക്കുമനലങ്കൽ വലത്തുവെച്ചു
ശത്രുഘ്നനോടുമധുനാ ഭരതൻ ജവേന
ഒത്തങ്ങു ചാടുവതിനായ്ത്തുടരുന്നപോലെ
നേത്രങ്ങൾകൊണ്ടഹമിതാ ബത കണ്ടിടുന്നു (35)

(എന്നു വേഗത്തിലടുത്തു ചെല്ലുന്നു)

ഭരതശത്രുഘ്നന്മാർ—ആൎയ്യ! പൂജ്യനായ ഭവാനെ ഞങ്ങൾ നമസ്കരിക്കുന്നു.

ഇതു താനവസാനമാം പ്രണാമം
സ്വതനും ഞങ്ങൾ വെടിഞ്ഞിടുന്നിതിപ്പോൾ
ഹതരായിതു രാമലക്ഷ്മണന്മാ-
രതിമായാവികളാമരക്കരാലെ (36)

ജനകൻ—അയ്യോ! ഭാഗ്യഹീനനായ ഞാൻ ഹതനായി.

(എന്നു മോഹിക്കുന്നു)

ഭരതശത്രുഘ്നന്മാർ—ആൎയ്യ! ആശ്വസിക്കുക, ആശ്വസിക്കുക.

ജനകൻ—(ആശ്വസിച്ചു)

ഭുവിൽപുത്രിസ്സതി വിജയിയായേറെ ദീൎഘകാലം
ജീവിച്ചീടും കണവനൊടുമൊത്തിങ്ങുമിത്തന്നുദൈവ
ഏവം ചൊന്നാർ ഗ്രഹഗതിയറിഞ്ഞുള്ള ദൈവജ്ഞരെല്ലാ
മാവാക്കെല്ലാമമവിധിവശാൽ മിഥ്യയായിട്ടുതീൎന്നു (37)

കഷ്ടം! കഷ്ടം! ഇരുയാജ്ഞവല്ക്യപ്രവരതാപസൻ കനി-
ഞ്ഞരുൾചെയ്തറിഞ്ഞ പരതത്ത്വസാരവും
മരുവുന്നു ഹൃത്തിലൊരു ദിക്കിലെൻ്റെ മ-
റ്റൊരു ദിക്കിലേവമെരിയുന്ന ദുഃഖവും (38)

ശത്രുഘ്നൻ—ജ്യേഷ്ഠത്തിയായ സീതാദേവിയും— (എന്നു പകുതി പറഞ്ഞ് തൊണ്ടയിടറിക്കൊണ്ടു മിണ്ടാതെ നില്ക്കുന്നു)

ജനകൻ—അവളും പോയിയെങ്കിൽ എനിക്കു സന്തോഷം തന്നെ. എന്നാലും എൻ്റെ ഹൃദയം തപിക്കുന്നു.

ശത്രുഘ്നൻ—എന്നുമാത്രമല്ല കെട്ടിത്തൂങ്ങീട്ടാണ്.

ജനകൻ—(കണ്ണീരോടുകൂടി) എന്റെ മകൾക്ക് എങ്ങിനെ ഈ വിധം സംഭവിച്ചു.

തഞ്ചുംപുഞ്ചിരിയോടുമംഗിയിൽമുള-
ച്ചുള്ളോരുദന്തങ്ങളും
കിഞ്ചിൽതൂങ്ങിയകുന്തളോടുലയുമ-
പ്പൊൻചുട്ടിയുംചേൎന്നഹോ
കൊഞ്ചുംതേനൊഴിനിന്റെബാല്യവദനാം-
ഭോജത്തെയോൎത്തങ്ങലി-
ഞ്ഞൊന്നെൻചിത്തത്തിൽനിറഞ്ഞിടുന്നുതനയേ
ഞാനെന്തുചെയ്യേണ്ടഹോ (39)

(ദീൎഘശ്വാസം വിട്ട്)

ക്ഷിതിമകളെദശാസ്യൻകട്ടതാലേറ്റുധാത്രീ
പതികളെഭരതന്താനന്നയച്ചിട്ടുചേൎത്തി
ദ്രുതമരിയെജയിപ്പാനിന്നഹോപോകമെന്നെൻ
മതിയിലധികമോദംപൂണ്ടുകഷ്ടംവൃഥാഞാൻ (40)

അതിനാലിപ്പോൾ,

പരിചൊടുനിങ്ങൾക്കായി-
ക്കരുതിയൊരിത്തിയ്യിലങ്ങുഞാൻചാടി
തരസാദേഹമെരിച്ചി-
പ്പെരുകിയശോകാബ്ധിയെക്കടക്കുന്നേൻ (41)

ഭരതൻ—ഒന്നാമതായിട്ട് ഞാനല്ലെ ഇതു ചെയ്യുന്നത്.

നെടുതായാശപലിച്ചും-
ഞ്ഞുടനെൻജ്യേഷ്ഠൻവരാത്തമൂലംഞാൻ
ജടയുംമരവിരിയുംപൂ-
ണ്ടുടലോടുംതീയ്യിലങ്ങുചാടുന്നേൻ (42)

ജനകനും ശത്രുഘ്നനും—(കണ്ണീരോടുകൂടി) ഭരതന്റെ ഈ വാക്യം അതിവ്യസനയുക്തമായി കേൾക്കപ്പെടുന്നു.

(അണിയറയിൽ)

കൊന്നുപോരിൽനിശാചരേന്ദ്രനെമുദാവൈദേഹിയെസ്വീകരി-
ച്ചിന്നല്ലംബരചാരിതാപസഗണംവാഴ്ത്തുംയശസ്സോടഹോ

നന്നായ്പുഷ്പകമേറി ലക്ഷ്മണനുമായൊന്നിച്ചിതാ രാഘവൻ
വന്നീടുന്നു കൃതാൎത്ഥനായ് ഭരത! നീ ചാടൊല്ലെടോ വഹ്നിയിൽ (43)

ശത്രുഘ്നൻ—(നോക്കീട്ട്) ആരാണീ ബ്രഹ്മചാരി; ശുഭവൎത്തമാനത്തെ അറിയിക്കുന്നു.

ജനകൻ— (സന്തോഷത്തോടുകൂടി) ഉണ്ണി! ഭരത! ബദ്ധപ്പെടേണ്ട, ബദ്ധപ്പെടേണ്ട. ശുഭവൎത്തമാനം കേൾക്കുന്നുവല്ലോ.

ഭരതൻ— (നോക്കീട്ട്) ആൎയ്യ! അങ്ങിനെയല്ല.

അറിഞ്ഞുകൂടാതുടനപ്രിയത്തെ
പറഞ്ഞു പിമ്പഞ്ഞു താപമുള്ളിൽ
നിറഞ്ഞു പൎണ്ണാശിനി വൎണ്ണിയാവാൻ
പറഞ്ഞിടുന്നു പ്രിയവാക്യമേവം (44)

അതിനാൽ ഇതു കളവാണ്.

(എന്ന് വേഗത്തിലഗ്നിസമീപത്തിൽ ചെല്ലുന്നു)

വൎണ്ണിരൂപനായ ഹനുമാൻ— (പെട്ടെന്നവനെ തിരനീക്കി പ്രവേശിച്ച്) ഭരത! അരുതരുത്. അകാരണമായിട്ടെന്താണിങ്ങിനെ പ്രവൃത്തിക്കുന്നത്. (എന്ന് തടുത്തുകൊണ്ട്) അങ്ങിപ്പോൾ കേട്ടാലും:

കൊന്നാൻ ദൂഷണനാദിവീരരജനീചരചമൂ-
നാഥനാകും പ്രഹസ്ത-
നെന്നോ, കൊന്നാൻ സുമിത്രാസുതനമരർ പുക-
ഴ്ത്തീടുമാറിന്ദ്രജിത്തെ
കൊന്നിട്ടക്കുംഭകൎണ്ണാദികളെ ദശമുഖ-
നെന്നായും വേഗമിപ്പോ-
ളൊന്നിച്ചാൎയ്യൻ ലഭിച്ചു ക്ഷിതിമകളെ ജയ-
ശ്രീയെയും രാമദേവൻ (45)

അതിനാലിപ്പോൾ അങ്ങ് രാമദേവനെ അനുജനോടും ഭാൎയ്യയോടുംകൂടി ദൎശിച്ചുണ്ടാകുന്ന ആനന്ദത്തെ അനുഭവിക്കും.

ഭരതൻ— മായാബലംകൊണ്ട് യുദ്ധത്തിൽ പ്രവീണന്മാരായ രാക്ഷസന്മാരുടെ ഇടയിൽനിന്ന് താദൃശനായ ജ്യേഷ്ഠൻ ഇവിടെ വരികയെന്നുള്ളതെങ്ങിനെ?

ഹനുമാൻ— ദൈവബലത്തെ പ്രാപിച്ചിട്ടുള്ള ശ്രീരാമദേവങ്കൽ രാക്ഷസന്മാരുടെ മായാബലം ഫലിക്കയില്ല. എന്തുകൊണ്ടെന്നാൽ കേട്ടാലും:

ഒന്നാംപോരതിലിന്ദ്രജിത്തഥമഹാമായാവിസൗമിത്രിയോ-
ടൊന്നിച്ചങ്ങിഹകെട്ടിരാമനെജവംനാഗാസ്ത്രപാശത്തിനാൽ

ശത്രുഘ്നൻ— ആ താപസി ഇതിനെത്തന്നെ വേറെ വിധമായി കേട്ട് സൂക്ഷ്മമറിയാതെ നമ്മെ വ്യസനിപ്പിച്ചതാണെന്ന് ഞാൻ വിചാരിക്കുന്നു.

ഭരതൻ—പിന്നെയോ,

ഹനുമാൻ—

വന്നാനങ്ങുടനേജവേനഗരുഡൻസ്വഭർത്തൃചിന്താജ്ഞയാൽ

ഭരതൻ—ഉണ്ണി ശത്രുഘ്ന! ഇത് നീയറിയിച്ച ശ്രീവസിഷ്ഠമഹർഷിയുടെ കല്പനയോടു യോജിച്ചിരിക്കുന്നു.

ഹനുമാൻ—

അന്നേരത്തഴൽതീർന്നവർക്കധികമായുണ്ടായിയുദ്ധോദ്യമം (46)

ശത്രുഘ്നൻ—ഭഗവാനായ ഗരുഡൻ വന്നാൽ സർപ്പമയങ്ങളായ ശരങ്ങൾ എങ്ങിനെ നശിക്കാതിരിക്കും.

ഭരതൻ—(സന്തോഷത്തോടുകൂടി) ഉണ്ണി ശത്രുഘ്ന! ഇപ്പോൾ മനസ്സിലായി ദേവേന്ദ്രന് ജ്യേഷ്ഠനെക്കൊണ്ടുള്ള കാര്യസാദ്ധ്യം രാവണസംഹാരമാണ് എന്ന്. എന്തുകൊണ്ടെന്നാൽ അദ്ദേഹം ഇങ്ങിനെ ജ്യേഷ്ഠനെ രക്ഷിപ്പാൻ ഗരുഡനെ അയച്ചില്ലേ?

ജനകൻ—(സന്തോഷിച്ച്) ഞങ്ങളുടെ പ്രാണനെ രക്ഷിച്ച ബ്രഹ്മചാരിയായ അങ്ങയുടെ നാമധേയമെന്താണെന്ന് സത്യമായിട്ടിപ്പോൾ പറയണം.

ഹനുമാൻ— തരണിസുതൻമന്ത്രിയതായ്
മരുവുംപവനാത്മജൻഹനുമാൻഞാൻ
ഭരതാന്തികത്തിലെന്നെ
പ്പുരിഭേദകരാവണാന്തകനയച്ചു (47)

ജനകൻ— ഗുരുയാജ്ഞവല്ക്യമുനിയെന്നപോൽഭവാൻ
പരിതോഷമന്യനിഹമേകരുൽസുത!
ഗുരുവേദമൂർത്തിരവിയോടുനിന്നുമെൻ
ഗുരുവെന്നപോൽഖലുപഠിച്ചുവിദ്യയെ (48)

ശത്രുഘ്നൻ—(വിസ്മയത്തോടുകൂടി) പർണ്ണാദിനിയെന്ന താപസി, രാക്ഷസന്മാർ ലങ്കാപുരത്തിൽ വെച്ചു സൈന്യങ്ങളോടും മന്ത്രികളോടുംകൂടി സുഗ്രീവനെ സംഹരിച്ചതായിട്ടല്ലേ പറഞ്ഞത്. എന്നാൽ ഹനുമാനെങ്ങിനെ ജീവിച്ചിരിക്കുന്നു.

ഹനുമാൻ—പർണ്ണാദിനിയെന്ന ആ താപസി ആരാണ്?

ശത്രുഘ്നൻ—അവൾ ഋശ്യമൂകപർവ്വതത്തിലാണത്രേ വസിക്കുന്നത്, അവളുടെ ബന്ധുക്കളാണത്രെ സുഗ്രീവാദികൾ.

ഹനുമാൻ—[ആത്മഗതം] ഇങ്ങിനെ ഒരു സ്ത്രീയില്ലല്ലൊ. (ആലോചിച്ച്) എന്നാലവൾ ശൂർപ്പണഖയായിരിക്കണം. രാവണകുംഭകർണ്ണന്മാരെ വധിച്ചതുകൊണ്ടും വിഭീഷണന്ന് രാജ്യം ലഭിച്ചതുകൊണ്ടും അവൾ ദുർമ്മനസ്സായിരിക്കുന്നു എന്ന് വിഭീഷണമന്ത്രിയായ സമ്പാതി പറഞ്ഞിട്ടുണ്ട്. അതിനാൽ ഭരതശത്രുഘ്നന്മാരെ കൊല്ലുവാനായിട്ടുള്ള അവളുടെ പ്രയത്നമായിരിക്കാം ഇത്. [പ്രകാശം] രാവണനെ ജയിച്ച ശ്രീരാമദേവനിലുള്ള കോപത്താൽ താപസീവേഷം ധരിച്ച വന്ന നിങ്ങളോടു അപ്രിയത്തെ പറഞ്ഞ ആ സ്ത്രീ രാവണസോദരിയായ ശൂർപ്പണഖയാണ്.

ഭരതൻ—ഇത് യോജിപ്പായിരിക്കുന്നുണ്ട്. താൻ ജനിച്ചത് പുലസ്ത്യവംശത്തിലാണെന്നല്ലേ അവൾ പറഞ്ഞത്.

ഹനുമാൻ—(തെക്കോട്ടു നോക്കീട്ട്) ഭരത! നോക്കു! ലങ്കേശ്വരനെ ജയിച്ചിട്ടുള്ള അദ്ദേഹം സീതയോടും ലക്ഷ്മണനോടും പരിജനങ്ങളോടുംകൂടി പുഷ്പകവിമാനത്തിലിരുന്നുകൊണ്ട് മേഘമാർഗ്ഗത്തൂടെ ഇതാ വരുന്നു.

(എല്ലാവരും ആശ്ചര്യത്തോടുകൂടി നോക്കുന്നു)

ഹനുമാൻ—ഇപ്പോൾ,

നന്നായീക്ഷിക്കമേലേ ഭരത! നെടിയവൃ-
ക്ഷങ്ങളിൽചാടിവേഗം
വന്നീടുന്നച്ചല്ലേപ്ലവഗനിബിഡമാ-
മഗ്രജന്റെസൈന്യം

തോന്നീടുന്നങ്ങിവരറിവതനാകൃതികളാൽ
കൊണ്ടുതാണാശ്രുപൊങ്ങും
നന്ദിഗ്രാമസ്ഥകളീ വനമിഴികളുകാൽ
റ്റത്തമാടുന്നപോലെ (49)

ജനകൻ—വത്സയായ സീതയാൽ വാമഭാഗം അലങ്കരിക്കപ്പെട്ട വത്സനായ രാമഭദ്രൻ വത്സലക്ഷ്മണനോടും പരിജനങ്ങളോടുംകൂടി പുഷ്പകവിമാനത്തിൽ നിന്നിറങ്ങിയെ,

ഭരതൻ—(നോക്കീട്ട് സസന്തോഷത്തോടുകൂടി)

ഏറെക്കാലമതായിതാൻ സരസിജംപോലുള്ളനേത്രങ്ങളും
കാറൊക്കുംനിറവുംകലർന്നഗിരിജാകാന്തന്റെനേത്രാഗ്നിയിൽ
നീറിക്കായമിളച്ചകാമവടിവാർന്നുള്ളോരുമൽജ്യേഷ്ഠനെ–
ക്കൂറോടിങ്ങിനെകണ്ടുസമ്പ്രീതിസുധാകൂപത്തിൽമുങ്ങീടിനേൻ

ശത്രുഘ്നൻ—(ആനന്ദത്തോടുകൂടി)

ഇതിപ്പോളുണ്ടാകുമിതില്ലയെന്നും
മതിക്കലോകം ഫലമെത്തയാണം
കുതിച്ചുനാമഗ്നിയിലെത്തുവാനായ്
പതിച്ചുതാമൊന്നുതല്ലൊവത്തിൽ (51)

(അനന്തരം മേല്പറയപ്പെട്ടപോലെ രാമാദികൾ പ്രവേശിക്കുന്നു)

രാമൻ—പ്രിയേ! ജാനകി!

ഒന്നായ്‌യോജനനൂറുനീണ്ടചിറയുംസിന്ധുമഹേന്ദ്രാദ്രിയും
പിന്നെപ്രസ്രവണാദ്രിയുംവിപുലമാംവിന്ധ്യാടവീഭാഗവും
പിന്നിട്ടന്നതചിത്രകൂടഗിരിശൃംഗത്തിനുമേൽമാർഗ്ഗമായ്
നന്ദിഗ്രാമമിതികലാശുഗതിയാംയാനത്തിനാലെത്തിനാം (52)

എന്നുമാത്രമല്ല, കടലുംകപിരാക്ഷസസംഗതമിൽ
പടയുണ്ടായതുമാശുഞാൻകടന്നും
മട്ടനേർമൊഴി!നിന്നെയുംലഭിച്ചി–
ട്ടടനിപ്പോൾമമനാട്ടിൽവന്നുചേർന്നേൻ (53)

ലക്ഷ്മണൻ—ജ്യേഷ്ഠ! നോക്കു, നോക്കു, താതനായ ജനകരാജാവിനോടും ഉണ്ണിയായ ശത്രുഘ്നനോടുംകൂടി ജ്യേഷ്ഠനായ ഭരതൻ വരുന്നു, ഇദ്ദേഹം,

ശിരസിജടയാഹമാംമരത്തോ
ലരയിലുമന്തിചടച്ചുഹോതപസ്സാൽ
സ്ഫുരതിവേദദശ്നാൽവെളിച്ചാ
തരുതരമാലുടൽപൂണ്ടുവന്നപോലെ (54)

രാമൻ— അതങ്ങിനെതന്നെ. എന്നാൽ,

കട്ടാൻസീതയെരാക്ഷസന്ദ്രനതിനാലുണ്ടായദുഃഖത്തിനെ
പെട്ടന്നങ്ങുകളഞ്ഞുഞാനതിലുടൻചെയ്യുന്നകർമ്മങ്ങളാൽ
വിട്ടുംകിട്ടിയരാജ്യമീഭരതനെൻമൂലംകൃപാവാഴ്കയാ—
ലൊട്ടല്ലെൻഏതിദുഃഖമായതുമഹോഭാഗ്യത്തിനാൽതീൎന്നുതാൻ

ഭരതൻ— (അടുത്തുചെന്ന്) താതദശരഥപ്രിയസൂനുവായി ഭ
ക്തവത്സലനായി സത്യസന്ധനായ ഹേ ജ്യേഷ്ഠ! അങ്ങയുടെ
ശ്രീപാദാംബുജങ്ങളിൽ വളരെക്കാലമായി കൊതിച്ചിരുന്ന
നമസ്കാരത്തെ ഭരതനിതാ ചെയ്യുന്നു.

(എന്ന് തൊണ്ടവിറച്ചുകൊണ്ട് നമസ്കരിക്കുന്നു)

(രാമൻ സ്നേഹത്തോടും ആനന്ദത്തോടുംകൂടി കൈകൊ
ണ്ടെഴുന്നീല്പിച്ച് ആലിംഗനം ചെയ്യുന്നു)

രാമനും ഭരതനും— [ആത്മഗതം]

മുങ്ങുന്നുവോനൽകപ്പൂരം
തിങ്ങുംവാപികകത്തുഞാൻ
അംഗമതുതങ്ങളിലുന്നി—
ന്നംഗസംഗത്തിനാൽമമ (56)

രാമൻ— [പ്രകാശം] ഉണ്ണി ഭരത! ഭാഗ്യത്താലിനിക്ക് ഉണ്ണി
യെ കാണ്മാൻ സംഗതിവന്നു.

ഭരതൻ— [പ്രകാശം] അതിനാൽ തന്നെയാണ് ജ്യേഷ്ഠന്ന് എ
ന്റെ പേരിലുള്ള കാരുണ്യത്തിന്റെയും പ്രസാദത്തിന്റെയും
ഉൽക്കർഷം സപ്രയോജനമായി ഭവിച്ചത്.

(രാമഭരതന്മാരെ ശത്രുഘ്നലക്ഷ്മണന്മാർ നമസ്കരിച്ച് അനു
ഗ്രഹം വാങ്ങുന്നു)

രാമൻ— (അടുത്തുചെന്ന്) താത ജനകരാജ! ദശരഥപുത്രനാ
യ ഈ രാമൻ നമസ്കരിക്കുന്നു.

ലക്ഷ്മണൻ— താത! ലക്ഷ്മണൻ നമസ്കരിക്കുന്നു.

സീത-- അച്ഛ! അങ്ങേക്കു നമസ്കാരം.

ജനകൻ-- (ഉചിതംപോലെ അനുഗ്രഹിച്ച് രാമനെ നോക്കി സന്തോഷത്താൽ കണ്ണീർപൊഴിച്ച് ഗൽഗദത്തോടുകൂടി) ലങ്കേശ്വരനെ ജയിച്ച ഉണ്ണി!

മനുകുലമതിൽനീജനിച്ചതിനും
കനിവോടുപന്തയവുംനിവൃത്തിയാക്കി
തനയയെമമവേട്ടതിനുമോർത്താ
ലനുഗുണമായവിധത്തിലാചരിച്ചു (57)

രാമൻ-- (വിനയത്തോടുകൂടി തൊഴുതുകൊണ്ട്) താത! ബ്രഹ്മജ്ഞനായി അതിവിശിഷ്ടനായ അങ്ങയുടെ പ്രസാദംകൊണ്ടും, അഗസ്ത്യവസിഷ്ഠവിശ്വാമിത്രാദികളായ മഹർഷിമാരുടെ മംഗളാശീർവ്വാദങ്ങൾകൊണ്ടും, ഇന്ദ്രാദികളായ ദേവന്മാരുടെ അനുഗ്രഹംകൊണ്ടും, ഞാൻ രാവണനെ സംഹരിച്ചതാണ്.

(അനന്തരം വിശ്വാമിത്രൻ പ്രവേശിക്കുന്നു)

വിശ്വാമിത്രൻ-- [ആത്മഗതം] ഞാൻ ദേവന്മാരുടെ കല്പനയെ അനുഷ്ഠിപ്പാനാരംഭിച്ചത് ഇപ്പോൾ സഫലമായിത്തീർന്നു. ഇന്നത്തെന്നാൾ രാവണനെ യുദ്ധത്തിൽ രാമഭദ്രൻ സംഹരിച്ചു എന്ന് ഞാൻ ജ്ഞാനദൃഷ്ടിയാൽ കണ്ടിരിക്കുന്നു. ഇങ്ങിനെയാണല്ലോ ദേവന്മാരെന്നോടു കല്പിച്ചത്.

വരുത്തേണംവൈരംസ്വജനങ്ങളോടെക്കാണധികമായ്
കരുത്തേറുംവണ്ണംദശമുഖനുരാമങ്കലുടനെ
ഉരുത്തല്ലുംരക്ഷോവരനെഹതിചെയ്യാനവനുനീ
കരുത്തുണ്ടാക്കേണംശരനിരകളേകിസ്സഹായമിതി (58)

(എന്ന് ചുറ്റിനടക്കുന്നു)

രാമൻ-- (കണ്ടിട്ട് അടുത്തുചെന്ന്) ഭഗവൻ! ഇക്ഷ്വാകുവംശജാതനായ ഞാൻ നമസ്കരിക്കുന്നു.

വിശ്വാമിത്രൻ-- ഉണ്ണി! നിനക്ക് അഭീഷ്ടം സിദ്ധിക്കട്ടെ.

(മററുള്ളവരും വിശ്വാമിത്രനെ നമസ്കരിക്കുന്നു. അവരേയും ഉചിതംപോലെ വിശ്വാമിത്രൻ അനുഗ്രഹത്താലുപചരിക്കുന്നു.)

വിശ്വാമിത്രൻ--(രാമനോട്)

ത്രൈലോക്യത്തിനുമരിയം
പൌലസ്ത്യനെനീഹനിച്ചുയുദ്ധത്തിൽ

ത്രൈലോക്യത്തെയുമധുനാ
പാലിച്ചു സർവ്വദേവമുനികളെയും (59)

രാമൻ-- ഇതെല്ലാം നിന്തിരുവടിയുടെ പ്രസാദംകൊണ്ടുതന്നെ.
ഭരതൻ-- ഭഗവൻ വിശ്വാമിത്രമഹർഷേ! നിങ്ങൾ ഇവിടെ വെച്ചുതന്നെ ജ്യേഷ്ഠന്ന് രാജ്യാഭിഷേകംചെയ്തു ജ്യേഷ്ഠനെ അയോദ്ധ്യയിലെക്ക് കൂട്ടിക്കൊണ്ടുപോരേണ്ടതാണ്.
ജനകൻ-- ഏ! ഭരതന്റെ ക്ഷമയില്ലായ്മ കേമം തന്നെ.
ഹനുമാൻ— സ്വാമിയുടെ പ്രിയബന്ധുക്കളായ സുഗ്രീവൻ വിഭീഷണൻ മുതലായവരും ഇങ്ങിനെതന്നെ ആഗ്രഹിക്കുന്നു. അതിനാൽ ഞാൻ മൂന്നു വാനരന്മാരോടുകൂടിച്ചെന്ന് സമുദ്രജലങ്ങളെ കൊണ്ടുവരാം. (എന്ന് പോയി)
ജനകൻ— ഉണ്ണി ശത്രുഘ്ന! വസിഷ്ഠാദികളായ മഹർഷികളെയും പുരോഹിതന്മാരെയും മന്ത്രികളെയും വരുത്തുക.
ശത്രുഘ്നൻ— അങ്ങിനെ തന്നെ. (എന്ന് പോയി)
സീത— (ആത്മഗതം) ലങ്കേശ്വരനെ ജയിച്ച ആര്യപുത്രന്ന് രാജ്യാഭിഷേകം സിദ്ധിക്കുന്നു എന്ന് എന്റെ ഹൃദയം ആനന്ദിക്കുന്നു. (അണിയറയിൽ)

വെള്ളത്തേരുവീഥിയിൽസുഗന്ധോദകങ്ങൾസുമവും
വാരിപ്പൂശുന്നുകലോരാൻ
വാളൂട്ടിവെള്ളക്കസിതച്ഛത്രമോടവിടെവെ
ണ്ചാമരങ്ങളുമുടൻ
നില്ലുകെട്ടത്തുചിലകന്യാജനംഹായസമീ
പന്തിലാനയുമൈരാ
ചിരമെന്നോടിങ്ങുപടഹംരാമഭദ്രന്റെപ-
ട്ടാഭിഷേകമധുനാ (60)

ജനകൻ— വസിഷ്ഠമഹർഷിയുടെ കല്പനയാണിത്.
ശത്രുഘ്നൻ— (പ്രവേശിച്ച്) (രാമനോട്) എല്ലാവരെയും വരുത്തിട്ടുണ്ട്.
(അനന്തരം വസിഷ്ഠമഹർഷി പ്രവേശിക്കുന്നു)
വസിഷ്ഠൻ— സഖേ! വിശ്വാമിത്ര! സീതാരാമന്മാരെ ഈ സിം

ഹാസനത്തിലിരുത്തി നാം മററുള്ള മഹർഷികളോടുകൂടി അഭിഷേകം ചെയ്യുക.

വിശ്വാമിത്രൻ— ഇവിടത്തെ അഭിപ്രായംപോലെയാകട്ടെ.

ജനകൻ— രാമഭദ്രന് അഭിഷേകം കഴിഞ്ഞുവല്ലോ. രാമഭദ്രൻ സന്തോഷത്തോടുകൂടി പട്ടുകളും ആഭരണങ്ങളും പൌരവാസികളായ ജനങ്ങൾക്ക് സമ്മാനിച്ചുപചരിക്കുന്നു. ഏ! ഈ കാലത്തിൽ ദേവദുന്ദുഭിധ്വനിയും, പുഷ്പവർഷവും അപ്സരസ്ത്രീകളുടെ നൃത്തവും സംഭവിച്ചിരിക്കുന്നുവല്ലോ.

വിശ്വാമിത്രൻ— ഉണ്ണി രാമഭദ്ര! എന്തു മംഗളത്തെയാണ് ഉണ്ണിക്ക് ഇനിയും ഞാൻ സാധിപ്പിക്കേണ്ടത്?

രാമൻ— നന്നായെന്നുടെജാനകീപരിണയം
ജാതംപ്രസാദേനതേ
കൊന്നേൻഞാൻസഗണംദശാസ്യനെരണേ
പ്രാപിച്ചുവൈദേഹിയെ
ഇന്നിക്കൊണ്ടഥകണ്ടുഞാൻഭരതനെ
പ്രാപിച്ചുരാജ്യത്തെയും
നന്നായെന്തുഭവാനിനിസ്സുതിനുമേൽ
ചെയ്യേണ്ടുസന്മംഗളം (61)

എങ്കിലും ഇങ്ങിനെ ഭവിക്കട്ടെ. (ഭരതവാക്യം)

ക്ഷേമത്തിന്നായിമന്വാദികളരുളിയമാ-
ർഗ്ഗേണപോണംനരന്മാർ
ഭൂമീന്ദ്രന്മാർസ്വരാജ്യംപിശുനമൊഴികൾകേ-
ൾക്കാതെരക്ഷിച്ചിടേണം
കാമംസാരസ്യമേറുംകവികളെരസിക
ന്മാർപുകഴ്ത്തീടവേണം
രാമങ്കൽഭക്തിയേററംദൃഢതയൊടുഭവി-
ക്കേണമേയിക്കവിക്കും (62)

(എന്ന് എല്ലാവരും പോയി)

ഇങ്ങിനെ ഏഴാമങ്കം

---

ജാനകീപരിണയം മലയാളനാടകം സമ്പൂർണ്ണം.

